# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

Vol. 04 No. 23 | THE ONLINE OFFICIAL NEWS BULLETIN | 2021 June 05


## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܝܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 6  ♪1 2nd Sunday after Pentecost; 96th Mem. of Yuakim Mar Ivanios ✠ (Parumala); 14th Mem. of Augen Mar Dionysius ✠ (Vallikkattu Dayara) | 7 ♪5 | 8 ♪1 | 9 ♪5 | 10 ♪1 | 11  ♪5 Comme. of St. Bartholomew the Apostle; 132nd Mem. of Shemavon Mar ✠ Athanasius (Kottayam Puthen Pally); 94th Mem. of Geecarghese Mar Severios ✠ (Kottayam Valiyapalli) | 12 ♪1 |



# പരിസ്ഥിതി സൗഹൃദ സമീപനം വളർത്തണം: മാർ ഗ്രിഗോറിയോസ്

പരുമല: പരിസ്ഥിതി സൗഹൃദ സമീപനം സഭാ ശുശ്രൂഷകളിൽ വികസിപ്പിച്ച് ഹരിത ജീവിത ശൈലി യാഥാർത്ഥ്യമാക്കുവാൻ കഴിയണമെന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത പറഞ്ഞു.

ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് പരുമല സെമിനാരിയിൽ അഖില മലങ്കര പ്രാർത്ഥന യോഗത്തിന്റെ ആഭിമുഖ്യത്തിൽ വൃക്ഷ തൈ നട്ടു പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. പരിസ്ഥിതിയുമായി പൂർണ്ണമായും ലയിച്ചെങ്കിൽ മാത്രമേ ഇനിയുള്ള കാലം അതിജീവിക്കാൻ കഴിയു എന്നും പറഞ്ഞു.

പരുമല സെമിനാരി മാനേജർ ഫാ. എം.സി കുര്യാക്കോസ്, അസിസ്റ്റന്റ് മാനേജർ ഡോ. എം. എസ് യൂഹാനോൻ റമ്പാൻ, കോട്ടയം പഴയ സെമിനാരി പ്രൊഫസർ. ഫാ. ഡോ. ഗീവർഗീസ് കെ., അഖില മലങ്കര പ്രാർഥനായോഗം ജനറൽ സെക്രട്ടറി ഫാ. ജോൺ കെ. വർഗീസ് കൂടാരത്തിൽ എന്നിവർ സന്നിഹിതരായിരുന്നു.






ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് കണ്ടനാട് വെസ്റ്റ് ഭദ്രാസന ആസ്ഥാനമായ കോലഞ്ചേരി പ്രസാദം സെന്ററിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് വൃക്ഷത്തൈ നടുന്നു. ഭദ്രാസന സെക്രട്ടറി ഫാ. സി. എം. കുര്യാക്കോസ്, കോലഞ്ചേരി പള്ളി വികാരി ഫാ. ജേക്കബ് കുര്യൻ എന്നിവർ സമീപം.



ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ പരിസ്ഥിതി ദിനത്തോട് അനുബന്ധിച്ച് യൂഹാനോൻ മാർ പോളികാർപ്പോസ് വൃക്ഷ തൈ നടുന്നു.

ആരാധനാ കലണ്ടർ



# "എന്നേക്കാൾ അധികം അപ്പനേയോ അമ്മയേയോ, മകനെയോ മകളെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല. തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവനും എനിക്കു യോഗ്യനല്ല"

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. പെന്തിക്കോസ്തിയ്ക്കു ശേഷമുള്ള രണ്ടാം ഞായറാഴ്ചയിൽ ആരാണ് ക്രിസ്തുവിന്റെ കൂട്ടവകാശി എന്ന ചോദ്യമാണ് ആരാധനയിൽ ധ്യാനചിന്തയായി വരുന്നത്. പ. സഭ വി. അപ്പോസ്തോലന്മാരുടെ സുവിശേഷ ജീവിതയാത്രയെയും അവർ അനുഭവിച്ച കഷ്ടതകളെയും ധ്യാനിക്കുന്ന ദിവസങ്ങളിൽ ആരാണ് യഥാർത്ഥ ക്രിസ്തുശിഷ്യൻ എന്ന ചോദ്യത്തിന് സാംഗത്യം ഏറും.

ദൈവത്തെ സ്നേഹിക്കുക എന്നാൽ ക്രിസ്തുവിൽ വെളിപ്പെട്ട സത്യത്തിൽ ജീവിച്ചുകൊണ്ട് നന്മ പ്രവർത്തിക്കുന്നവരാകുകയും അതിനായി ഏതു ത്യാഗവും സഹിക്കുവാൻ സന്നദ്ധരാകുകയും ചെയ്യുക എന്ന് സാരം. മാനുഷികബന്ധങ്ങൾ ദൈവസ്നേഹത്തിന് പകരം വയ്ക്കാവുന്നതല്ല എന്ന പ്രമാണം കർത്താവ് തന്റെ സുവിശേഷത്തിൽ ഉടനീളം പഠിപ്പിക്കുന്നതാണ്. "ഒരുവൻ എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ" എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. ദൈവരാജ്യത്തിനായി ഇറങ്ങുന്നവർക്ക് ദൈവസ്നേഹമാണ് അടിസ്ഥാന യോഗ്യത. അതിലുപരി മാനുഷിക പരിഗണനകൾ ഉണ്ടാകുന്നുവെങ്കിൽ അവൻ തന്നെ അനുഗമിക്കുവാൻ യോഗ്യനല്ല എന്ന് കർത്താവ് കല്പിതമായി പറയുന്നു. അതുകൊണ്ടാണല്ലോ വീട്ടിൽപ്പോയി യാത്ര പറഞ്ഞ് വന്ന് നിന്നെ അനുഗമിക്കാമെന്ന് പറയുന്നവനോട് കലപ്പയ്ക്ക് കൈ വച്ചശേഷം പുറകോട്ട് തിരിയുന്നവൻ ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല എന്ന് കർത്താവ് തീർത്തു പറയുന്നത്.

തന്റെ മനുഷ്യാവതാര വ്യാപാര നാളുകളിൽ ഉടനീളവും പ്രത്യേകിച്ചും പരസ്യശുശ്രൂഷ സമയത്ത് മുഴുവൻ സമയവും കൂടെയുണ്ടായിരുന്ന വി. അപ്പോസ്തോലന്മാർ, പക്ഷേ പലപ്പോഴും ഗുരുവിൽ കടുത്ത നിരാശ ജനിപ്പിക്കുന്നതുപ്പോലെ പിൻതിരിയുകയും ഓടിപ്പോവുകയും തള്ളിപറയുകയുംമൊക്കെ ചെയ്യുന്നുണ്ട്. അപ്പോഴൊക്കെ അവരെ കൂടുതൽ ശക്തിപ്പെടുത്തി ധൈര്യപ്പെടുത്തി തന്നോട് ചേർത്തു നിർത്തുന്ന കർത്താവിനെയാണ് നാം കാണുന്നത്.

തന്റെ മനുഷ്യാവതാര രഹസ്യം ശിഷ്യന്മാർക്ക് വെളിപ്പെടുത്തുന്നതിനു മുമ്പായി താൻ ആരാണെന്നാണ് അവർ കരുതുന്നത് എന്ന് ചോദിക്കുന്നുണ്ടല്ലൊ. ശിഷ്യന്മാരുടെ സംയുക്ത അഭിപ്രായം വി. പത്രോസ് പ്രഖ്യാപിക്കുന്നു: "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു" എന്ന് അവൻ ഉത്തരം പറയുന്നു. പിതാവാണ് ഇത് നിനക്കു വെളിപ്പെടുത്തിയത് എന്ന് പ്രതികരണം. എന്നാൽ മനുഷ്യാവതാര വ്യാപാരത്തിന്റെ പൂർത്തീകരണത്തിൽ കഷ്ടാനുഭവവും മരണവും ഉണ്ട് എന്ന് അറിയുമ്പോൾ, "കർത്താവേ, അത് അരുതേ; നിനക്ക് അങ്ങിനെ ഭവിക്കരുതേ" എന്ന് ശീമോൻ പത്രോസ് ക്രിസ്തുവിനെ ശാസിച്ചുവെന്നാണ് സുവിശേഷം സാക്ഷിക്കുന്നത്.

ജീവനിലേക്കുള്ള മാർഗ്ഗം ത്യാഗമാണ്, അവിടെ കഷ്ടതയും സഹനവും ക്രൂശും മരണവും കൂടിയേ തീരു; അതാണ് തന്നത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുക്കുക എന്ന പ്രയോഗത്തിന്റെ അർത്ഥം. ഈ തത്വം ഉൾക്കൊള്ളുവാൻ കഴിയാത്തവൻ സാത്താന്റെ അവതാരമാണ്. "സാത്താനെ, എന്നെ വിട്ടു പോ, നീ എനിക്കു ഇടർച്ചയാകുന്നു, നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതുന്നു" എന്ന് ശക്തമായ ശാസനയാണ് അവനുള്ള മറുപടി.

ഒരേസമയം ക്രിസ്തുവിനോട് ചേർന്ന് നില്ക്കുവാൻ ആഗ്രഹിക്കുകയും എന്നാൽ പ്രതിസന്ധികൾ വരുമ്പോൾ അഥവാ കുരിശു വഹിക്കേണ്ട സാഹചര്യങ്ങൾ ഉണ്ടാകുമ്പോൾ അവനെ തള്ളിപറയുകയും ഓടിമാറുകയും ചെയ്യുന്ന പ്രകൃതി കർത്താവിന്റെ ശിഷ്യഗണത്തിൽ ഏറെ കാണുന്നു. എല്ലാ മുന്നറിയിപ്പുകളും നൽകിയിട്ടും അവരുടെ പ്രതിനിധി 'ഞാൻ അവനെ അറിയുന്നില്ല' എന്ന് തള്ളിപറയുവാനും ആണയിടുവാനും തുടങ്ങിയെന്നാണ് സുവിശേഷകൻ രേഖപ്പെടുത്തുന്നത്.

എന്നാൽ ഉത്ഥിതനായ കർത്താവ് വീണ്ടും അവർക്ക് പ്രത്യക്ഷപ്പെട്ട് അവരെ ധൈര്യപ്പെടുത്തി ഒരുക്കുന്നതായി വി. യോഹന്നാൻ സാക്ഷിക്കുന്നു (അദ്ധ്യായം 20). പക്ഷേ അവർ വീണ്ടും പുറകോട്ടു പോകുന്ന അനുഭവമാണ് അടുത്ത അദ്ധ്യായത്തിൽ കാണുന്നത്. യെരുശലേമിൽ നിന്നും ആരംഭിച്ച് ലോകത്തിന്റെ അറ്റത്തോളം അഥവാ ലോകം മുഴുവനും സഞ്ചരിച്ച് സുവിശേഷം അറിയിപ്പാനും വി. ത്രിത്വനാമത്തിൽ വി. മാമോദീസാ നൽകുവാനും ഗുരുവിനാൽ കല്പിക്കപ്പെട്ടവർ, പക്ഷേ അല്പം കഴിഞ്ഞപ്പോൾ യെരുശലേമിൽ നിന്നും ഏറെ താഴോട്ട് സഞ്ചരിച്ച് ഗലീലാ തടാകകരയിൽ തങ്ങൾ ഉപേക്ഷിച്ചുപോന്ന വാസസ്ഥലങ്ങളിലും തൊഴിൽ സാഹചര്യങ്ങളിലും തിരികെയെത്തുന്നു. ഗുരുവിന്റെ ആത്മസാന്നിദ്ധ്യം കൂടെയുണ്ടെങ്കിലും ആയത് അവർക്ക് തിരിച്ചറിയുവാൻ കഴിയാതെ വരുന്നു. അപ്പോൾ അവർ നിരാശപ്പെടുകയും വിഷണ്ണരാവുകയും ചെയ്യുന്നു. ദൗത്യബോധം നഷ്ടപ്പെട്ടവരുടെ സംഘ തലവൻ തടാകതീരത്ത് കുനിഞ്ഞിരിക്കുന്നു. 'Christ absentia syndrome' എന്ന മാരക രോഗത്തിന്റെ ദയനീയ അവസ്ഥ ഏറെ ദുഃഖകരമാണ്. നിരാശയുടെ പടുകുഴിയിൽ നിന്നാണ് ശീമോൻ പത്രോസ് വീണ്ടും തെറ്റായ തീരുമാനത്തിൽ എത്തുന്നത്. മൂന്നര വർഷം മുമ്പ് ഉപേക്ഷിച്ച പടകും വലയും തിരികെയെടുത്ത് "ഞാൻ മീൻ പിടിക്കുവാൻ പോകുന്നു" എന്ന് അദ്ദേഹം സഹ ശിഷ്യരെ അറിയിക്കുന്നു. തോമ്മാ ശ്ലീഹാ ഉൾപ്പെടെ 7 ശിഷ്യന്മാർ ഒന്നിച്ച് അവരുടെ പഴയ ജോലിയിലേക്ക് തിരികെ പോകുന്നു. ഓർക്കണം, ഇവിടെ നിന്നാണ് അവരെ ഗുരു വിളിച്ചതും ചേർത്തതും മനുഷ്യരെ ദൈവരാജ്യത്തിലേക്ക് നേടുവാൻ ഒരുക്കിയതും.

'ആരൊക്കെ തള്ളി പറഞ്ഞാലും ഞാൻ നിന്നെ ഉപേക്ഷിക്കുകയില്ലെന്നും'. 'മരണത്തോളം അവനെ അനുഗമിക്ക' എന്നു പറഞ്ഞതുമായ വാക്കുകളെല്ലാം ഇവിടെ അസ്ഥാനത്താകുന്നു. എന്നാൽ ഗുരു അവരെ വിടുന്നില്ല, തള്ളികളയുന്നില്ല, ശാസിക്കുന്നില്ല; മറിച്ച് അവരോട് ചേർന്ന് സാവകാശം അവരെ തിരികെ നേടുന്നു. അവർക്ക് സ്വയം പിളർന്നു നൽകിയശേഷം അവരുടെ സ്നേഹത്തിനായി യാചിക്കുന്നു. ദൗത്യത്തിലേക്ക് തിരികെ ക്ഷണിച്ച് കർത്തവ്യങ്ങൾ ഏല്പിക്കുന്നു. എന്നേക്കാൾ അധികം അപ്പനേയൊ, മക്കളെയോ, മറ്റെന്തെങ്കിലുമൊ സ്നേഹിക്കുന്നവൻ എന്റെ ശിഷ്യനായിരിപ്പാൻ കൊള്ളാവുന്നവനല്ല എന്ന തന്റെ പ്രമാണം ഏറെ സ്നേഹത്തോടെ അവരെ ഓർമ്മിപ്പിക്കുന്നു. പുറകോട്ടു തിരിയാതെ മുന്നോട്ടു പോകുവാൻ വീണ്ടും അവരെ പഠിപ്പിക്കുന്നു.

യെരുശലേമിൽ അവരെ തിരികെയെത്തിക്കുകയും തന്റെ സ്വർഗ്ഗാരോഹണം അവർക്ക് കാണിച്ചു കൊടുക്കുകയും പരിശുദ്ധാത്മാവിനായി കാത്തിരിപ്പാൻ അവരോട് കല്പിക്കുകയും ചെയ്യുന്നു. സുവിശേഷം അറിയിക്കുവാൻ അയയ്ക്കപ്പെടുന്നവന് കുരിശും മരണവും ഉണ്ടെന്നും, എന്നാൽ ധൈര്യത്തോടെ ആ ദൗത്യം പൂർത്തീകരിക്കുന്നവൻ നിത്യതയിൽ തന്നോടൊപ്പം പിതാവിന്റെ വലതുഭാഗത്ത് ഇരിക്കും എന്ന തത്വം വീണ്ടും അവരോട് മന്ത്രിക്കുന്നു. ഇപ്രകാരം ആദ്ധ്യാത്മധ്യാനത്തിൽ കഴിഞ്ഞ ശിഷ്യന്മാർ പരിശുദ്ധാത്മാവിൽ നിറഞ്ഞ് ശക്തിപ്പെട്ട അനുഭവമാണല്ലൊ വി. പെന്തിക്കോസ്തി പെരുന്നാളിൽ നാം കണ്ടതും ശ്ലീഹന്മാരുടെ ഈ അനുസ്മരണ കാലഘട്ടത്തിൽ നാം പ്രത്യേകം ധ്യാനിക്കുന്നതും.

പരിശുദ്ധാത്മശക്തി പ്രാപിച്ചവർ ലോകമെമ്പാടുംപോയി ക്രിസ്തുവിനെ സാക്ഷിച്ച് ധൈര്യപൂർവ്വം പ്രസംഗിക്കുകയും മരണത്തോളം അവനെ അനുഗമിക്കുകയും ചെയ്യുന്ന അതിമനോഹരമായ ചിത്രമാണ് വി. ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ വി. ലൂക്കോസ് നമ്മോട് സാക്ഷിക്കുന്നത്. വീണ്ടും ഹന്നായും കയ്യഫാവും അലെക്സന്തരും മറ്റു മഹാപുരോഹിതന്മാരും അവനെ

പിടിച്ച് നടുവിൽ നിർത്തിപ്പോൾ വി. പത്രോസ് ശ്ലീഹാ പതറിയില്ല. തള്ളി പറഞ്ഞില്ല; മറിച്ച് പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് നസറായനായ യേശു ക്രിസ്തുവിന്റെ സത്യസുവിശേഷം അവരെ അറിയിക്കുന്നു. "മറ്റൊരുത്തനിലും രക്ഷയില്ല, രക്ഷയ്ക്കായി മറ്റൊരു നാമവുമില്ല" എന്ന പരമ സത്യം അവരോട് ഘോഷിക്കുന്നു.

അടി, ചങ്ങല, കാരാഗൃഹവാസം, പട്ടിണി, നിന്ദ, പരിഹാസം ഇവയെല്ലാം സഹിക്കുവാൻ വി. ശ്ലീഹന്മാർ ശക്തരാകുന്നു. വി. പൗലൂസ് അപ്പോസ്തോലനും അവരോട് ചേരുകയും ക്രിസ്തുവിനെ ഉപദ്രവിച്ചുകൊണ്ടിരുന്നവൻ ഏറെ ശക്തിയോടെ ക്രിസ്തുവിനെ പ്രസംഗിക്കുന്നു. എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നുവെന്ന് അവൻ ശിഷ്യസമൂഹത്തോട് സാക്ഷിക്കുന്നു. സുവിശേഷം പറയുവാൻ തനിക്ക് മടിയോ ലജ്ജയോ അശേഷം ഇല്ലാ എന്ന് ജീവിതം കൊണ്ട് തെളിയിക്കുന്നു. 'ഞാൻ ആയിരിക്കുന്നത് അവന്റെ കൃപയാൽ ആകുന്നു' എന്ന പ്രമാണത്തിലേക്ക് ലോകത്തെ മുഴുവൻ ക്ഷണിക്കുന്നു.

വി. അപ്പോസ്തോലന്മാരുടെ പ്രവൃത്തികളുടെ ആദ്യ അദ്ധ്യായങ്ങൾ മാത്രമാണ് വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നത്. തന്റെ അവസാന അദ്ധ്യായത്തിൽ വി. പൗലൂസ് ശ്ലീഹാ റോമിൽ എത്തി ഏറെ പ്രാഗത്ഭ്യത്തോടെ ക്രിസ്തുവിനെ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന അനുഭവങ്ങളാണ് വർണ്ണിക്കുന്നത്. അപ്പോസ്തോല പ്രവൃത്തികൾ അവിടെ അവസാനിക്കുകയില്ല, മറിച്ച് ഏതെങ്കിലും ഒരു ഭാഗം മാത്രം എഴുതി അവസാനിപ്പിക്കുന്നതിനു പകരം ലോകമെമ്പാടും അത് വ്യാപിക്കുന്ന അവസ്ഥ കാണിച്ചുകൊണ്ട് അദ്ദേഹം എഴുത്തു നിർത്തുന്നതാണ് കാണുന്നത്.

പ. സഭയുടെ തുടർ ചരിത്രത്തിൽ അപ്പോസ്തോലന്മാരുടെ പ്രവൃത്തികൾ തുടരുകയും ദൈവത്തിന്റെ വി. സഭ. പരിശുദ്ധാത്മശക്തിയാൽ ക്രിസ്തുവിൽ വളരുകയും ചെയ്യുന്നതായി കാണുന്നു. ലോകമെമ്പാടും അപ്പോസ്തോലന്മാരുടെ നടപടിക്രമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭം വരെ റോമാ സാമ്രാജ്യത്തിനകത്തും പുറത്തും നടന്ന സംഭവങ്ങളുടെ ഒരു ആധികാരിക സംക്ഷിപ്തം കൈസറിയായിലെ യൂസേബിയോസ് എന്ന വിശ്വ സഭാചരിത്രകാരൻ 'Ecclesiastical History' എന്ന തന്റെ സുപ്രസിദ്ധ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

'Sandals in the dust' എന്ന പഠനഗ്രന്ഥത്തിൽ M. E. Rosan എന്ന ചരിത്രകാരൻ വി. അപ്പോസ്തോലന്മാരുടെ ജീവിതവും പ്രവൃത്തികളും പ്രവർത്തന മണ്ഡലങ്ങളുമൊക്കെ ലഭ്യമാകുന്ന പല രേഖകളും ഉദ്ധരിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. വി. യോഹന്നാൻ ശ്ലീഹാ ഒഴികെ മറ്റെല്ലാവരും രക്തസാക്ഷിത്വ മരണത്തിന് വിധേയരായി സഹദാ മരണം പ്രാപിച്ചുവെന്നും വി. യോഹന്നാൻ മരണത്തേക്കാൾ ഒരു പക്ഷേ ഭീകരമായ പീഡനങ്ങളും നാടുകടത്തലുകളും സഹിച്ച് 'മൗദ്യോനോ' സ്ഥാനം പ്രാപിച്ചുവെന്നും സഭാചരിത്രവും സാക്ഷിക്കുന്നു.

പ. സഭ വി. ശ്ലീഹന്മാരുടെ ത്യാഗത്തെ ഓർത്ത് ദൈവത്തെ സ്തുതിക്കുകയും അവരെപ്പോലെ നാമും ജീവിക്കണം എന്ന് വിശ്വാസികളെ ഓർപ്പിക്കുകയും ചെയ്യുന്നത് സഭാ പാരമ്പര്യത്തിന്റെ അടിസ്ഥാന പ്രമാണമായി കരുതുന്നു. "ഞാൻ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതുപോലെ നിങ്ങളും എന്നെ അനുഗമിപ്പിൻ" എന്നാണല്ലോ അവർ നല്കുന്ന സന്ദേശം. ഈ അപ്പോസ്തോലിക പാരമ്പര്യത്തെ ഏറ്റവും ധ്യാനിക്കുന്ന സമയമാണ് പെന്തിക്കോസ്തി പെരുന്നാൾ മുതലുള്ള ആരാധനാകാലവും അതിന്റെ മദ്ധ്യത്തിൽ വരുന്ന ശ്ലീഹാ നോമ്പുമെന്ന് ഒരിക്കൽ കൂടെ ആവർത്തിച്ച് ഓർമ്മിപ്പിക്കട്ടെ.

**പരിശുദ്ധാത്മ നിറവിൽ വി. ശ്ലീഹന്മാരിൽ ഉണ്ടായ ഈ ആത്മ ഭാവമാണ് നമ്മിലും ഈ കാലഘട്ടത്തിൽ ഉണ്ടാകേണ്ടത്.**

ചരിത്രകാരന്മാരുടെ പൊതുനിഗമനം വി. പത്രോസ്, പൗലൂസ് ശ്ലീഹന്മാർ ക്രൂരനായ റോമൻ ചക്രവർത്തി നീറോയുടെ പീഡനകാലത്ത് (എ.ഡി. 62–64 കാലങ്ങളിൽ) റോമിൽ വച്ച് വധിക്കപ്പെട്ടുവെന്നാണ്. അവർ ഒന്നിച്ച് വധിക്കപ്പെട്ടുവെന്നതിനോ ആയത് ജൂൺ 29-നായിരുന്നുവെന്നതിനോ ചരിത്രരേഖകൾ കണ്ടിട്ടില്ല. എന്നാൽ 4-ാം നൂറ്റാണ്ട് മുതലെങ്കിലും റോമിൽ ഈ രണ്ട് ശ്ലീഹന്മാരുടെയും ഓർമ്മപെരുന്നാൾ ജൂൺ 29-ന് ആഘോഷിക്കുന്നതായും (രണ്ടു പേരെയും റോമാ സാമ്രാജ്യത്തിന്റെ അപ്പോസ്തോലന്മാരായി കണക്കാക്കുന്നു) അതിനടുത്ത ദിവസം എല്ലാ ശ്ലീഹന്മാരുടെയും സംയുക്ത ഓർമ്മപെരുന്നാൾ ആഘോഷിക്കുന്നതായും കാണുന്നു.

റോമ്മാ പൗരനായതിനാൽ വി. പൗലൂസ് ശ്ലീഹായെ കുരിശിക്കുന്നില്ല, മറിച്ച് വാളാൽ വെട്ടി കൊല്ലുന്നു. എന്നാൽ റോമ്മാ പൗരനല്ലാത്ത വി. പത്രോസ് ശ്ലീഹായെ കുരിശുമരണത്തിന് വിധിക്കുന്നു അദ്ദേഹത്തോട് അന്ത്യാഭിലാഷം ആരായുന്ന റോമൻ ഗവർണ്ണറോട് അദ്ദേഹം ആവശ്യപ്പെടുന്ന വാക്യം ചരിത്രത്തിൽ ലഭ്യമാണ്. "എന്റെ നാഥനെപ്പോലെ ക്രൂശിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല, ആകയാൽ എന്നെ തലകീഴായി ക്രൂശിക്കുവാൻ ഞാൻ അപേക്ഷിക്കുന്നു. അപ്പോൾ അവന്റെ കാല്പാദങ്ങൾ ചുംബിച്ചുകൊണ്ട് മരിക്കുവാൻ എനിക്ക് ഭാഗ്യം ലഭിക്കും."

പരിശുദ്ധാത്മ നിറവിൽ വി. ശ്ലീഹന്മാരിൽ ഉണ്ടായ ഈ ആത്മ ഭാവമാണ് നമ്മിലും ഈ കാലഘട്ടത്തിൽ ഉണ്ടാകേണ്ടത്. പ. സഭ അതിന്റെ ആരാധനാക്രമത്തിൽ ഉടനീളം പ. ശ്ലീഹന്മാരുടെ ജീവിതത്തിന് വലിയ പ്രാധാന്യമാണ് നൽകിയിട്ടുള്ളത് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. "വിശ്വാസം പ്രഖ്യാപിക്കാൻ കർഷകരെപ്പോലെ പ്രവർത്തിച്ച വിശുദ്ധ ശ്ലീഹന്മാരെ നിങ്ങളുടെ കൃഷിയിൽ കളകൾ വളരാതിരിക്കുവാൻ യഥാർത്ഥ കർഷകനായ കർത്താവിനോട് പ്രാർത്ഥിക്കമെ" എന്നും "ധന്യപിതാവായ വി. മാർത്തോമ്മാ ശ്ലീഹാ അവിടെ നിന്നും നിന്റെ ഇടവകയായ മലങ്കരയെ സന്ദർശിക്കണമെ. ജാതികളുടെ മദ്ധ്യത്തിൽ അത് ചിതറിപോകുവാൻ ഇടയാകാതിരിക്കണമെ. ആടുകളെ ചിതറിക്കുന്ന ചെന്നായ്ക്കളെപ്പോലെ അതിനെ ഉപദ്രവിക്കുന്നവരിൽ നിന്നും പ. സഭയെ വിടുവിക്കണമെ" എന്നുമൊക്കെ നമ്മുടെ ശ്ഹീമാ (സാധാരണ) നമസ്ക്കാരത്തിൽ നാം ആവർത്തിച്ച് ചൊല്ലുന്നു.



## ഫാ. ജേക്കബ് മനയത്ത് നിര്യാതനായി.

സുൽത്താൻ ബത്തേരി ഭദ്രാസനത്തിലെ മുതിർന്ന വൈദീകൻ ഫാ. ജേക്കബ് മനയത്ത് നിര്യാതനായി. സംസ്ക്കാരം നടത്തി. ഫാ. എൽദോ ജേക്കബ് മകനാണ്.



**കോട്ടയം ഭദ്രാസനത്തിലെ പരിയാരം സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയുടെ പ്രധാന വാതിലിന്റെ കട്ടിള വെയ്പ് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് നിർവഹിച്ചു. ഇടവക വികാരി ഫാ. കെ. എം. സക്കറിയ, മാനേജിങ് കമ്മിറ്റി അംഗങ്ങൾ, നിർമ്മാണ കമ്മിറ്റി അംഗങ്ങൾ സന്നിഹിതരായിരുന്നു.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

പുസ്തകം

# മനുഷ്യ സാന്നിദ്ധ്യം

## പ്രകൃതിയോടുള്ള ഓർത്തഡോക്സ് സമീപനം

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit**
എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: **ഡോ. യാക്കോബ് മാർ ഐറേനിയോസ്**



## 7

## അധീശത്വവും യോഗാത്മകതയും

ഏതാനും വർഷങ്ങൾക്കു മുമ്പ് ലൗസാനെ സർവകലാശാലയിൽ, 'ശാസ്ത്രത്തിന്റെ തത്വശാസ്ത്രം സംബന്ധിച്ച അന്താരാഷ്ട്ര അക്കാദമി' സംഘടിപ്പിച്ച ഒരു പഠനശിബിരത്തിൽ, ഇന്ന് ഏറെ പരിചിതമായിക്കഴിഞ്ഞിരിക്കുന്ന, ഒരു ആശയം വ്യക്തമാക്കിയിരുന്നു. അതായത്, സാങ്കേതികവിദ്യയിലൂന്നിയ നമ്മുടെ സംസ്ക്കാരം, അതിനു തനതായ പ്രപഞ്ചവീക്ഷണം സൃഷ്ടിക്കുകയും നിലനിർത്തുകയും ചെയ്യുന്നു എന്നത്. പ്രസ്തുത പഠനശിബിര റിപ്പോർട്ടിന്റെ മുഖവുരയിൽ ഇങ്ങനെ കാണുന്നു.

നമ്മുടെ പൂർവികരുടെ ചിന്താഗതിയനുസരിച്ച്, മനുഷ്യനെ ഉദാത്തവത്ക്കരിക്കുന്ന, ഏറ്റവും ഉന്നതമായ അറിവ്, മനന-ധ്യാനത്തിലൂടെ ലഭിക്കുന്നതാണ്. ഈ അറിവിന്റെ അടിസ്ഥാനത്തിലാണ്, ഉന്നത മതജീവിതത്തെ സങ്കല്പിച്ചിരിക്കുന്നത്. മനുഷ്യന്റെ പരമമായ ലക്ഷ്യം, മനന-ധ്യാനത്തിലൂന്നിയതാണെന്നു കരുതപ്പെടുന്നു. അതിനെ 'അനുഗൃഹീത ദർശനം' എന്നു വിളിച്ചിരുന്നു. എന്നാൽ സാങ്കേതികവിദ്യാ സംസ്ക്കാരത്തിന്റെ അടിസ്ഥാനത്തിലുള്ള ചിന്താഗതിയനുസരിച്ച്, പ്രകൃതിശക്തികളിന്മേൽ മനുഷ്യനു ഗണ്യമായ ആധിപത്യം നേടിക്കൊടുക്കുന്ന അറിവാണ് പരമമായ ജ്ഞാനം.

പഴയ ചിന്താധാരയനുസരിച്ച്, പ്രപഞ്ചരംഗത്തുണ്ടായിരുന്നതു രണ്ടു ഘടകങ്ങൾ മാത്രം - ദൈവും മനുഷ്യനും. ആധുനിക കാലത്തെ പ്രൊമിഥിയൂസ് സങ്കല്പമനുസരിച്ച്, പ്രപഞ്ചരംഗത്ത് വീണ്ടും രണ്ടു ഘടകങ്ങൾ മാത്രം - മനുഷ്യനും പ്രകൃതിയും. ഇവിടെ മനുഷ്യനു പ്രകൃതിയുടെ മേൽ അധീശത്വമുണ്ട്. ആദ്യത്തേതിൽ, മനുഷ്യൻ, ദൈവത്തിന്റെ വിനീത വിധേയനാണ്. രണ്ടാമത്തെ രംഗത്ത്, മനുഷ്യൻ സ്വന്തമായി നിർമ്മിച്ചിരിക്കുന്ന സാങ്കേതികവിദ്യയുടെ നിയന്ത്രകനാണ്. ഇവിടെ പഴയ പ്രപഞ്ച വീക്ഷണത്തിന്റെ, മതാതീതമായ ഒരു രൂപം ദൃശ്യമാണ്. സമകാലീന മനുഷ്യസമൂഹം നേരിടുന്ന അടിസ്ഥാന വെല്ലുവിളിയാണിത്.

മേൽ കണ്ട വിശകലനപ്രകാരം, 'ദൈവത്തിന്റെ മരണം', നമ്മുടെ സംസ്ക്കാരത്തിലെ ഒരു യാഥാർത്ഥ്യമാണ്. മനുഷ്യൻ ദൈവത്തെ തള്ളി, താൻ തന്നെ കേന്ദ്രമായ ഒരു സ്വന്തപ്രപഞ്ചം സൃഷ്ടിച്ച്, തന്റെ സ്വാതന്ത്ര്യം ഉറപ്പിച്ചിരിക്കുന്നു. ദൈവം മരിച്ചുവോ? അഥവാ സംസ്ക്കാരവും (അതോടൊപ്പം മനുഷ്യനും) മരിച്ചുകൊണ്ടിരിക്കുന്നുവോ, എന്നത് തുറന്ന ഒരു സമസ്യയാണ്.

എന്നാൽ, ഈ വിശകലനം ശരിയാണോ? പ്രപഞ്ചരംഗത്ത് രണ്ടു ഘടകങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളുവോ? മനന-ധ്യാനങ്ങൾ, ഏറ്റവും ഉന്നതമായ അറിവാണെന്നും അനുഗൃഹീത (ഈശ്വര) ദർശനം സമസ്ത ജീവിതത്തിന്റെയും ലക്ഷ്യമാണെന്നും മതചിന്തകർ കരുതിയെങ്കിലും, മനുഷ്യസംസ്ക്കാരം പൂർണ്ണമായും അവയ്ക്കു വിധേയമായി പ്രവർത്തിച്ചു എന്നു കരുതാവുന്നതല്ല. പ്രപഞ്ചത്തെ ഒരു സ്റ്റേജിനോടുപമിച്ചാൽ, പ്രാചീനകാലത്തുപോലും അവിടെ രണ്ടിലധികം ഘടകങ്ങൾ ഉണ്ടായിരുന്നതായി കാണാം. മനുഷ്യന്റെ ശരീര-മനസ്സുകളാൽ വളർത്തപ്പെടുന്നതും, മനുഷ്യന്റെ ശരീരമനസ്സുകളെ വളർത്തുന്നതും, ആഹാരം നൽകുന്നതുമായ പ്രകൃതി അവിടെയുണ്ടായിരുന്നു. മനുഷ്യൻ രൂപം നൽകുന്നതും, മനുഷ്യനെ രൂപപ്പെടുത്തുന്നതുമായ സംസ്ക്കാരം, ചരിത്രം എന്നിവയും അവിടെയുണ്ടായിരുന്നു. പ്രപഞ്ചരംഗത്തെ ഈശ്വരസാന്നിധ്യം ഒരുപക്ഷേ അംഗീകരിച്ചില്ലെങ്കിൽ പോലും മനുഷ്യനുണ്ടായ കാലം മുതൽ, മനുഷ്യനും പ്രകൃതിയുമായി സംവദിച്ചിരുന്നു എന്നത് വാസ്തവമാണ്. ഇപ്പറഞ്ഞ അർത്ഥത്തിൽ പ്രൊഫസർ ഡോക്സിന്റെ സിദ്ധാന്തത്തെ പുനരവലോകനം ചെയ്യേണ്ടിയിരിക്കുന്നു. അതായത്, പ്രപഞ്ചരംഗത്ത് മൂന്നു ഘടകങ്ങൾ ഉണ്ടായിരുന്നു - പ്രകൃതി, ലോകം, ദൈവം.

മനുഷ്യൻ നേരിട്ട പ്രശ്നം മറ്റൊന്നാകാം. അതായത്, പ്രകൃതിയെ അടക്കിഭരിക്കുന്നതിനും, സ്വാർത്ഥ താത്പര്യങ്ങൾക്കുവേണ്ടി ചൂഷണം ചെയ്യുന്നതിനും തടസ്സം സൃഷ്ടിക്കുന്ന ദൈവസാന്നിദ്ധ്യം മനുഷ്യൻ ഇഷ്ടപ്പെട്ടില്ലായിരിക്കാം! തന്നെയുമല്ല, മനുഷ്യൻ പ്രകൃതിയെയും, വസ്തുക്കളെയും നിയന്ത്രിത അളവിൽ മാത്രമേ ഉപയോഗിക്കാവൂ എന്നും, ഈശ്വരനിൽ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നും, വേദവിശാരദർ പറഞ്ഞുകൊണ്ടേയിരുന്നതും മനുഷ്യന് അഹിതകരമായി. ഈ ചിന്താഗതിയനുസരിച്ച്, മനുഷ്യന്റെ ശ്രദ്ധ പിടിച്ചുപറ്റുന്ന ഒരു എതിർശക്തിയായി ഈശ്വരൻ ഗണിക്കപ്പെട്ടു. ഇതുകൂടാതെ, മനുഷ്യൻ പ്രാപഞ്ചികനാകരുതെന്നും, ഈശ്വരനിലേക്കും, ധാർമ്മിക മൂല്യങ്ങളുടെ വക്താക്കളായിരുന്നവരിൽ ഭൂരിപക്ഷവും സമ്പന്നവർഗ്ഗത്തിൽപ്പെട്ടവരായിരുന്നതിനാൽ,

അവർ ഉപദേശിച്ച, മനുഷ്യസ്നേഹം, ക്ഷമ, ആത്മനിയന്ത്രണം, അഹിംസ, പഠനം മുതലായവ പൊതുസമൂഹത്തെ സംശയാലുവാക്കി. ദരിദ്രരെ അങ്ങനെ തന്നെ എന്നും നിലനിർത്തുന്നതിനും, മതനേതാക്കൾക്ക് സ്വത്തു സമ്പാദിക്കുന്നതിനുമുള്ള ഒരടവായിട്ടാണ് ധർമ്മരക്ഷകരുടെ ഈ നീക്കങ്ങളെ പൊതുജനങ്ങൾ കണ്ടത്. ദൈവവും സൃഷ്ടികളും തമ്മിൽ ശത്രുക്കളാണെന്നത്, സമ്പന്നരും അവരെ പിൻതുണച്ച സന്ന്യസ്തരും സൃഷ്ടിച്ച തെറ്റായ വേദശാസ്ത്രത്തിന്റെ പരിണിതഫലമാണ്.

ദൈവവും മനുഷ്യനും തമ്മിൽ വൈരികളാണെന്നും, പരസ്പര മത്സരികളാണെന്നുമുള്ള ചിന്തയെ ഇന്നു നാം കീഴടക്കിയേ മതിയാകൂ. മനുഷ്യന്റെ മഹത്വം കുറയുന്ന മുറയ്ക്ക്, ദൈവമഹത്വം വർദ്ധിക്കുന്നു എന്ന വികല സങ്കല്പവും നിലവിലുണ്ടായിരുന്നു! മൂലപാപത്തെക്കുറിച്ചുള്ള സിദ്ധാന്തങ്ങളാണ് ഈ മൂഢചിന്തയെ വളർത്തിയത്. അതായത്, മനുഷ്യരെല്ലാം കേവലം പാപികൾ; അവർക്കു കരണീയമായത്, അനുതപിക്കുക, പാപങ്ങൾ ഏറ്റുപറയുക, വിനയം ശീലിക്കുക, സ്വയം ശൂന്യമാക്കുക എന്നിവ മാത്രം!

ഒന്നാമത്, 'ദൈവ-മനുഷ്യ മത്സര'മെന്നതിനെപ്പറ്റി ചിന്തിക്കാം. അതിന്റെ വക്താക്കൾ പറഞ്ഞതിങ്ങനെ: മനുഷ്യൻ ദൈവത്തിനു പുറം തിരിഞ്ഞു നിൽക്കുമ്പോൾ, ശാസ്ത്രസാങ്കേതികരീതിയിൽ പ്രകൃതിയുമായി ബന്ധപ്പെടുന്നു. എന്നാൽ പ്രകൃതിയുടെ നേർക്കു പുറംതിരിഞ്ഞാൽ, മനുഷ്യൻ വിനീതനായി ദൈവത്തെ നേരിടുന്നു.

ഈ വ്യാഖ്യാനം തെറ്റാണെന്നു മാത്രമല്ല, വഴിതെറ്റിക്കുന്നതുമാണ്. കാരണം, പ്രകൃതി, മനുഷ്യൻ, ദൈവം എന്നിവ പരസ്പരബന്ധമില്ലാത്തതും, വിഭിന്നങ്ങളുമായ യാഥാർത്ഥ്യങ്ങളല്ല. സ്ഥല-കാലാധീനനായ മനുഷ്യൻ, ശരീരത്തിൽ വസിക്കുന്നിടത്തോളം പ്രകൃതിയുടെ ഭാഗമാണ്. മനുഷ്യനു പ്രകൃതിയുടെ പുറത്തേക്കു മാറാനോ അതിന്റെ ഗതിവിഗതികളെ നിർണ്ണയിക്കാനോ കഴിയുകയില്ല. മനുഷ്യൻ കൂടി സന്നിഹിതനാകുന്ന പ്രപഞ്ചരംഗമാണ് പ്രകൃതി. മനുഷ്യന് ജീവിക്കാൻ ഇടവും, ശ്വസിക്കാൻ പ്രാണവായുവും, ഭക്ഷിക്കുവാൻ ആഹാരവും ഇതര ശരീരാവശ്യങ്ങളും ആവശ്യമായിരിക്കുന്ന കാലമത്രയും പ്രകൃതിയിൽനിന്ന് അന്യമായിരിക്കാൻ കഴിയുന്നതല്ല. പുരാതനമോ, നവീനമോ ആയ സംസ്ക്കാരങ്ങളിൽ, മനുഷ്യജീവിതം പ്രകൃതിയുമായി കെട്ടുപിണഞ്ഞു കിടക്കുന്നു.

രണ്ടാമത്, ഈശ്വരൻ പ്രത്യേക അതിരുകളുള്ള ഒരു യാഥാർത്ഥ്യമല്ല. തനിക്കും ഈശ്വരനുമിടയിൽ, വേർതിരിക്കുന്ന ഒരു സ്ഥലം സൃഷ്ടിക്കാൻ മനുഷ്യനു കഴിയുകയില്ല. മനുഷ്യനേയും പ്രകൃതിയേയും നിലനിർത്തുന്ന സത്യം ഈശ്വരനാണ്. മനുഷ്യനിലൂടെയും പ്രകൃതിയിലൂടെയും ദൈവം സ്വയം വെളിവാക്കുന്നു. ആകയാൽ, ദൈവത്തെയും, മനുഷ്യനെയും രണ്ട് വ്യത്യസ്ത ധ്രുവങ്ങളിലായി സങ്കല്പിക്കുന്നത് അബദ്ധമാണ്. അല്ലെങ്കിൽ, ഇവയിൽ ഒന്നിനെ തെരഞ്ഞെടുക്കുന്ന മനുഷ്യൻ മറ്റേതിനെ നിരാകരിക്കേണ്ടി വരും.

ഇക്കാരണത്താൽ മനുഷ്യൻ പ്രകൃതിയെ അടക്കി ഭരിക്കുക, അഥവാ സംരക്ഷിക്കുക എന്നത് പരസ്പര വിരുദ്ധമല്ല. 'അധിനിവേശം' എന്നതിന്റെ സ്ഥാനത്ത് 'കാര്യവിചാരകത്വം' എന്ന് എഴുതിയതുകൊണ്ടും വലിയ പ്രയോജനമില്ല; കാരണം, 'കാര്യവിചാരം' എന്ന ആശയത്തിൽ പ്രകൃതി ഒരു വസ്തുവായി മാത്രം കണക്കാക്കുക, പ്രകൃതിയെ മാറ്റിനിർത്തുക മുതലായ അപകടങ്ങൾ ഒളിഞ്ഞിരിപ്പുണ്ട്. യഥാർത്ഥത്തിൽ, അവ നമ്മുടെ സംസ്ക്കാരത്തിന്റെ രോഗകാരണങ്ങളുമാണ്. 'പ്രകൃതി' എന്ന സ്വത്തിന്റെ ഉടമസ്ഥൻ ദൈവമാണ്, നാമാരുമല്ല. അതു പ്രയോജനപ്രദമായി ഉപയോഗിക്കുന്നതിന് നമ്മെ ഏല്പിച്ചിരിക്കുന്നു. അത്രമാത്രം. എന്നാൽ അപ്പോഴും തിയഡോർ റൊസാക്ക് പറഞ്ഞതുപോലെ ഏകദൃഷ്ടിയാണ് പ്രയോഗിക്കുന്നത്. പ്രകൃതിയെ സൂക്ഷിക്കുന്നതിനും പാലിക്കുന്നതിനുമായി, നമ്മുടെ കയ്യിൽ തന്നിരിക്കുന്ന ഒരു വസ്തുവായി പരിഗണിക്കുമ്പോഴാണ് കുഴപ്പമുണ്ടാകുന്നത്.

'താലന്തുകളുടെ ഉപമ' കാര്യവിചാരകത്വം എന്ന ആശയമുപയോഗിച്ച്, പുതിയനിയമ വെളിച്ചത്തിൽ വ്യാഖ്യാനിക്കുവാൻ സാദ്ധ്യമല്ല. ആ ഉപമയിൽ, പ്രകൃതിയെ സംബന്ധിച്ചുള്ള പരാമർശമേ ഇല്ല. മറിച്ച് ഓരോരുത്തരുടെയും പ്രത്യേകം കഴിവുകളെപ്പറ്റി സൂചനകളുള്ളതായിക്കരുതാം. 'അധീശത്വം' എന്ന ആശയം മാറ്റി 'കാര്യവിചാരം' എന്നു സ്ഥാപിക്കുന്നതിന് ഉല്പത്തി 1:21 പ്രയോഗിക്കുന്നതു യുക്തിക്കു ചേരുന്നതല്ല. നമുക്കു പുറത്തുള്ള ഒന്നിനെ, നന്നായി സൂക്ഷിച്ചു പരിപാലിക്കുക എന്നതിനേക്കാൾ ആഴത്തിലുള്ള അർത്ഥതലങ്ങൾ അതിൽ അടങ്ങിയിരിക്കുന്നു.

ഈ വൈജാത്യങ്ങൾക്ക് കൂടുതൽ വിശദീകരണം വേണ്ടിയിരിക്കുന്നു. ഇതിൽ എബ്രായ ജനതയെ പഴിച്ചിട്ടു കാര്യമില്ല. 'പ്രകൃതിദൈവങ്ങളെ' ആരാധിക്കുന്നതിൽ നിന്നും യഹോവ അവരെ കർശനമായി വിലക്കിയിരുന്നു. സർവ്വശക്തനായ യഹോവയെ മാത്രം ആരാധിക്കണമെന്ന് ആജ്ഞാപിക്കുകയും ചെയ്തിരുന്നു. എന്നാൽ, ഈ ഏകദൈവാരാധനയുടെ പശ്ചാത്തലത്തിൽ, പ്രകൃതിയെ ദൈവസൃഷ്ടിയായി കരുതി ആദരിക്കുന്നതിനു വിലക്കുണ്ടായിരുന്നില്ല. യഹോവയുടെ പ്രത്യക്ഷതയിങ്കൽ പർവതങ്ങളും വൃക്ഷങ്ങളും, ആനന്ദിച്ച് ആർക്കുകയും, ഭയന്നു വിറയ്ക്കുകയും ചെയ്യുന്നു. പ്രകൃതിയിൽ നിന്നും മനുഷ്യരിൽ നിന്നും പ്രകൃത്യാതീതമായ നിലയിൽ, ഈശ്വരസ്തോത്രം ഉയരുന്നു. എബ്രായർ അവർക്കു നിർവചനാതീതമായ ചരിത്രത്തിൽ കണ്ണുനട്ടുകൊണ്ട്, തങ്ങളെ പ്രാകൃതിക പ്രതീകങ്ങളിൽ നിന്ന് അന്യമായിക്കണ്ടിരുന്നില്ല. ചരിത്രം- പ്രകൃതി, പ്രകൃതി-ദൈവകൃപ, പ്രാകൃതികം-പ്രകൃത്യാതീതം എന്നിങ്ങനെയുള്ള വ്യവച്ഛേദങ്ങളൊന്നും അവർ ഉണ്ടാക്കിയിരുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം, പ്രകൃതി, ദൈവോദ്ദേശ്യങ്ങളെ നിറവേറ്റുന്നതായിരുന്നു. ഭൂമി ധാരാളമായി വിളവുകൾ നൽകുന്നതും, ഇസ്രായേലിനു കടന്നുപോകാനായി, കടൽ ഇരുഭാഗത്തേക്കും മാറിനിൽക്കുന്നതും, ഉണങ്ങിയ നിലം കാണപ്പെടുന്നതും ഇത്തരത്തിൽ അവർ ഗ്രഹിച്ചു. ആധുനിക മനുഷ്യരായ നമ്മൾ തന്നെയാണ് ഇവയ്ക്കിടയിൽ അന്തരങ്ങൾ സൃഷ്ടിച്ചത്. ഈ അന്തരങ്ങൾ, നമ്മുടെ അപകടം പിടിച്ച വേദശാസ്ത്രത്തിലും സ്ഥാനം പിടിച്ചിരിക്കുന്നു. അതു പടർന്നു പന്തലിച്ചാൽ, നമ്മുടെ നഗരങ്ങളിലെ അന്തരീക്ഷ മലിനീകരണത്തേക്കാൾ മാരകമായിരിക്കും.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ സാരം ഗ്രഹിക്കുന്നവർക്ക്, ഇത്തരം അനുഭവങ്ങൾക്ക് പരിഹാരം കാണാനാവും. തന്റെ ചരിത്രപരമായ ശരീരത്തിനുവേണ്ടി ക്രിസ്തു സ്വീകരിച്ചത്, പ്രകൃതിയിലെ 'വസ്തു'വാണ്. അവിടുന്ന് ആഹാരം ഭുജിച്ചു; പാനീയങ്ങൾ സ്വീകരിച്ചു; ശ്വാസോച്ഛ്വാസം ചെയ്തു. കരയിലും കടലിനു മുകളിലും നടന്നു. തന്റെ മനുഷ്യശരീരത്തിന്റെ ഉള്ളടക്കം ഭൗതിക വസ്തുക്കളായിരുന്നു. അതേ ശരീരം താബോർ മലയിൽ തേജസ്കരിക്കപ്പെട്ടു; മരത്തിന്മേൽ ക്രൂശിക്കപ്പെട്ടു; കബറിൽനിന്നു പുറത്തു വന്നു; അതേ ശരീരത്തിൽ ശിഷ്യർക്കു പ്രത്യക്ഷനായി; സ്വർഗ്ഗാരോഹണം ചെയ്യുകയും ചെയ്തു. റോമാ ലേഖനം 8-ാം അദ്ധ്യായത്തിൽ വർണ്ണിക്കുന്ന പ്രകാരം, പ്രകൃതിയും വസ്തുക്കളും തന്റെ രക്ഷണ്യവ്യാപാരത്തിൽ പങ്കാളികളായി. ആധുനിക കാലത്തെ വേദവ്യാഖ്യാന പടുക്കൾ എങ്ങനെ വ്യാഖ്യാനിച്ചാലും, സർവസൃഷ്ടിയും എന്നു പൗലോസ് അപ്പോസ്തോലൻ പറയുന്നത്, മനുഷ്യജാതിയെക്കുറിച്ചു മാത്രമല്ല എന്നു സ്പഷ്ടമാണ്.

ദൈവ-പ്രകൃതി- മനുഷ്യ വ്യവച്ഛേദം കൃത്രിമമായുണ്ടാക്കിയതാണ്. ദൈവം തന്റെ സൃഷ്ടിയെയും ക്രിസ്തുവിലുള്ള അതിന്റെ വീണ്ടെടുപ്പിനെയും, പ്രപഞ്ചത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. എന്നാൽ അതുകൊണ്ട് മനുഷ്യരാശിയും മറ്റു സൃഷ്ടികളും തമ്മിലുള്ള വൈജാത്യങ്ങൾ ഇല്ലാതാകുന്നില്ല. മനുഷ്യജാതിക്ക് സൃഷ്ടിയുടെ പുരോഹിതൻ എന്ന നിലയിൽ ഒരു പ്രത്യേക ഉത്തരവാദിത്തമുണ്ട്. കാരണം മനുഷ്യൻ എന്ന മദ്ധ്യസ്ഥനിലൂടെ, തന്നെത്തന്നെ സൃഷ്ടിക്കു വെളിപ്പെടുത്തുകയും, വീണ്ടെടുക്കുകയും ചെയ്യുന്നു. അക്കാരണത്താൽ മനുഷ്യൻ സൃഷ്ടിയുടെ ഭാഗമല്ലാതാകുന്നില്ല; പുരോഹിതൻ, താൻ പ്രതിനിധാനം ചെയ്യുന്ന ജനസമൂഹത്തിന്റെ അവിഭാജ്യ ഘടകമാണ്. ക്രിസ്തു സൃഷ്ടിയുടെ ഭാഗമായി തന്റെ സൃഷ്ടശരീരത്തിലൂടെ സൃഷ്ടിയെ ദൈവത്തിങ്കലേക്കുയർത്തി. അങ്ങനെ മനുഷ്യവർഗ്ഗം തന്റെ നിത്യപൗരോഹിത്യത്തിൽ പങ്കാളികളാകേണ്ടതാണ്.

### സാങ്കേതികവിദ്യയും കൂദാശയും

ഹെയ്ഡഗ്ഗർ എന്ന പണ്ഡിതൻ പറയുന്നത്, വേദശാസ്ത്രം, ക്രിസ്തുമതത്തെ ഒരു വസ്തുനിഷ്ഠ പ്രതിഭാസമായി വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നു എന്നതാണ്. സെമിനാരി പഠനകാലത്തെ അറിവുകൾ വച്ച് ഇങ്ങനെ പറഞ്ഞതാകാം. അദ്ദേഹം തന്റെ തത്വശാസ്ത്രത്തിൽ അപഗ്രഥിക്കാൻ ശ്രമിക്കുന്നതു തന്നെയാണ് ക്രിസ്ത്യാനികൾ തങ്ങളുടെ മനന-ധ്യാനങ്ങളിലൂടെ നിർവഹിക്കുന്നത് എന്ന് അദ്ദേഹം ഓർക്കാതെ പോയത് ആശ്ചര്യജനകമാണ്. വേദശാസ്ത്ര മനനങ്ങൾ, ക്രിസ്തുവിശ്വാസത്തെ ഒരു വസ്തുനിഷ്ഠ പ്രതിഭാസമായി വ്യാഖ്യാനിച്ച്, അതിനെ നിലനിർത്താൻ ശ്രമിക്കുകയല്ല, മറിച്ച് ചരിത്രത്തിലെ ക്രിസ്തുമതത്തെപ്പറ്റി മനനം ചെയ്യുന്നതിന് (അതായത് 'പാരമ്പര്യ'ത്തെ) ശ്രമിക്കുകയും അതുവഴി പ്രതിഭാസത്തിൽ നിന്ന് തുടർച്ചയിലേക്ക് നീങ്ങുകയും ചെയ്യുന്നു.

എന്നാൽ, പിന്നീട് അദ്ദേഹം ഈ വാദഗതിയിൽ മുമ്പോട്ടു പോയില്ല.

ക്രിസ്തു, സഭ എന്നിവയെ ശാസ്ത്രീയ സങ്കേതങ്ങളുപയോഗിച്ച് അപഗ്രഥിക്കുവാൻ, ക്രിസ്തീയ ചിന്തയും മനനവും ശ്രമിക്കുന്നില്ല. ക്രിസ്തു, സഭ എന്നിവയിലേക്കു തുറക്കുന്ന ഒരു വാതിലാണ് ക്രിസ്തീയ ചിന്തയും മനനവും; അതുവഴി തന്നെത്തന്നെ നമുക്കു വെളിപ്പെടുത്തുന്ന ദൈവത്തിങ്കലേക്കും. ഹെയ്ഡഗർ സത്തയിലേക്കുള്ള അന്വേഷണം നടത്തിയതും ഏകദേശം ഇങ്ങനെ തന്നെ.

ഇവിടെ ഒരു പുതിയ മനോഭാവം അനിവാര്യമായി വരുന്നു; എല്ലാം വസ്തുനിഷ്ഠമാക്കുന്ന വിശകലനരീതിയിൽ നിന്നും വിഭിന്നമാണിത്. ഭക്തിപുരസ്സരമുള്ള സ്വീകരണം എന്ന് അതിനെ വിളിക്കാം. നമുക്കു കാഴ്ച, കേഴ്വി മുതലായവ വഴി ഇന്ദ്രിയഗോചരമാകുന്ന സനാതന യാഥാർത്ഥ്യത്തിന്റെ നേരെ തുറന്നിരിക്കുന്ന മനസ്സാണ് ഈ മനോഭാവത്തിന്റെ കാതൽ. ഈ മനോഭാവം, ശാസ്ത്രസാങ്കേതിക ചിന്തയ്ക്കെതിരല്ല. അതിനെ ഉറപ്പിക്കുന്നതാണ്. ഇത്തരമൊരു അനുരഞ്ജന മനോഭാവത്തിന്റെ അഭാവത്തിൽ, സാങ്കേതിക-ശാസ്ത്ര മനോഭാവങ്ങൾ അപകടകാരിയാകും, മനന-ചിന്താധാരകൾ അവ്യക്തമാകും.

ഈ 'ആദരപൂർണ്ണമായ സ്വീകരണ' മനോഭാവം, അത്യുന്നതരായ ശാസ്ത്രജ്ഞരിലും, ശാസ്ത്ര-തത്വശാസ്ത്രികളിലും കാണാം. ഇതിന്റെ ദൃഷ്ടാന്തമാണ്, ശാസ്ത്ര-തത്വശാസ്ത്രിയായ മിഖായേൽ പോളാനി. ശാസ്ത്രീയ കണ്ടുപിടുത്തങ്ങളെ വിശദീകരിക്കുമ്പോൾ, മേൽപറഞ്ഞ 'ആദരപൂർവമായ സ്വീകരണ'ത്തിന്റെ സ്ഥാനം അദ്ദേഹം ചൂണ്ടിക്കാണിക്കുന്നുണ്ട്. അനുഭവങ്ങളാണ്, പിന്നീട് ഈ വിശ്വാസത്തെ ഉറപ്പിക്കുന്നത്. ഇവിടെ ഒരു ബുദ്ധിമുട്ടുണ്ട്. ഈ നിഷ്കളങ്കമായ സ്വീകരണം, ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾക്കല്ലാതെ, ശാസ്ത്രത്തിനു തന്നെ പ്രയോഗിച്ചു കാണുന്നില്ല. ശാസ്ത്രീയ പരീക്ഷണങ്ങൾ പ്രതീക്ഷകളെ സ്ഥിരീകരിക്കുമ്പോൾ, ഈ സിദ്ധാന്തം ശാസ്ത്രപഠനങ്ങളുടെ ഭാഗമായിത്തീരുന്നു. അതു കൂടുതൽ പഠനങ്ങൾക്കും പ്രശ്നങ്ങൾക്കും വഴി തുറക്കുകയും ചെയ്യുന്നു.

ഋജുവായ ഈ മനോഭാവം കവിതയിലും, സാഹിത്യത്തിലും, സംഗീതത്തിലും കലാരൂപങ്ങളിലും കാണുന്നുണ്ട്. റെയ്നർ, മറിയ മിൽക്കെ, അലക്സാണ്ടർ പോപ്പ്, തോമസ് ട്രാഹേൺ, രവീന്ദ്രനാഥ് ടാഗോർ, റ്റി.എസ്. എലിയട്ട്, ജോൺസൺ ബ്ലേക്ക്, ഗോയ്ഥെ, ജറാർഡ് മാൻലെ ഹോപ്കിൻസ്, റെയ്സാ മാരിറ്റയിൻ മുതലായവർ ഈ ഗണത്തിൽപ്പെടും.

യഥാർത്ഥ പ്രാർത്ഥനയിൽ, ഈ മനോഭാവത്തിന്റെ ആഴം ലഭ്യമാണ്. എന്നാൽ അത് യാഥാർത്ഥ്യത്തെ നിയന്ത്രിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായ പ്രാർത്ഥനയല്ല, മറിച്ച് അതിൽ ആത്മസമർപ്പണം, അനുതാപം, സ്വയംശൂന്യമാക്കൽ, രൂപാന്തരം നേടാനുള്ള ആഗ്രഹം എന്നിവ ഉണ്ടായിരിക്കും. ഇത്തരം പ്രാർത്ഥന, ആവശ്യങ്ങൾ നിരത്തുന്നതോ, കേവലം മദ്ധ്യസ്ഥതയോ, സ്വാർത്ഥലക്ഷ്യത്തോടു കൂടിയതോ അല്ല. റിച്ചാർഡ് ക്രാഷോ ഇതിനെ ഇങ്ങനെ വിവരിക്കുന്നു:

> നിന്റെ മധുരദായകമായ കൃപ, നാഥാ!
> തിരുമുഖം തേടാൻ എന്നെ പ്രേരിപ്പിക്കുമ്പോൾ,
> തൃക്കണ്ണുകളിൽ എരിയുന്നോരഭിലാഷം
> നിൻ പ്രേമത്തിൽ ഞാൻ അലിഞ്ഞുപോകുന്നു!

ഇത്തരം പ്രാർത്ഥന, സർവേശ്വരനോടുള്ള സമസ്ത സൃഷ്ടികളുടെയും സ്നേഹകൂട്ടായ്മയത്രേ; സ്രഷ്ടാവിന്റെ സ്നേഹം നിറഞ്ഞ പാണികളിലേക്ക് സ്വയം സമർപ്പിക്കുന്നതു വഴി, സൃഷ്ടി അതിന്റെ പൂർണ്ണത ആർജ്ജിക്കുകയാണ്.

ആധുനിക സംസ്ക്കാരം ഇത്തരം പ്രാർത്ഥനയ്ക്കുള്ള നമ്മുടെ ത്രാണി നഷ്ടപ്പെടുത്തുന്നു. വീണ്ടും, അത് ഒരു സാദ്ധ്യതയായി പരിണമിക്കുന്നതുവരെ, നമ്മെ ആകുലപ്പെടുത്തുന്ന പ്രശ്നങ്ങളായ അന്തരീക്ഷ മലിനീകരണം, അസംസ്കൃത വസ്തുക്കളുടെ പുനരുപയോഗം, നഗരവൽക്കരണം, ജനസംഖ്യാ വിസ്ഫോടനം, പുതിയ ഊർജ്ജസ്രോതസ്സുകളെ സൃഷ്ടിക്കൽ, സാങ്കേതികവിദ്യയെ മെരുക്കിയെടുക്കൽ, പ്രകൃതിയെപ്പറ്റി ശരിയായ അറിവ്, നീതിനിഷ്ഠമായ അന്താരാഷ്ട്ര സമൂഹ നിർമ്മിതി-ഇവയൊന്നും പരിഹരിക്കപ്പെടുകയില്ല തന്നെ.

ശാസ്ത്രവും സാങ്കേതികവിദ്യയും സനാതന സത്യത്തിൽ നിന്നു നമ്മെ



അകറ്റിയിരിക്കുന്നതിനാൽ, രണ്ടു സാദ്ധ്യതകളാണ് നമ്മുടെ മുമ്പിലുള്ളത്. ഒന്ന്, അവയിൽ നിന്ന് വിട്ടുനിന്നുകൊണ്ട്, അവയെ മനസ്സിലാക്കാൻ ശ്രമിക്കുക. രണ്ട്, സാങ്കേതികവിദ്യകൾ തന്നെ അവയെ നിയന്ത്രിക്കുക. ശാസ്ത്ര-സാങ്കേതികവിദ്യയോട് നാം വളരെയേറെ താദാത്മ്യം പ്രാപിച്ചിരിക്കുന്നതിനാൽ പരമയാഥാർത്ഥ്യത്തെ പൂർണ്ണമായി നേരിടുന്നതിനും, അത് സർവത്തിന്റെയും സ്രോതസാണെന്ന് ഗ്രഹിക്കുന്നതിനും, ആദരവോടെ അതിനെ സ്വീകരിക്കുന്നതിനും, സ്നേഹത്തിന്റെ ആത്മാവിൽ നമ്മെ, ആ പരമസത്യത്തിനു കീഴ്പ്പെടുത്തുന്നതിനും നമുക്കു കഴിയാതെയായിരിക്കുന്നു. സൃഷ്ടപ്രപഞ്ചത്തിലൂടെ നമുക്കു വെളിപ്പെടുന്ന സർവശക്തനോട് പൂർണ്ണമായി സംവദിക്കുന്നതിനും നാം അശക്തരായിരിക്കുന്നു.

ഇവിടെ ഒരു മുന്നറിയിപ്പുണ്ട്: ദർശകരായ ശാസ്ത്രജ്ഞർ പറയുന്നത്, ശാസ്ത്രം, യാഥാർത്ഥ്യത്തിന്റെ പൊരുൾ തേടുന്നതിനാൽ, സമ്പൂർണ്ണമാണെന്നാണ്. ഉദാഹരണമായി, ബ്രോണോവ്സ്ക്കിയുടെ വീക്ഷണത്തിൽ, ശാസ്ത്രം പ്രകൃതിയോട് താദാത്മ്യം നേടുന്നതിനുമുള്ള ഒരു ഉപാധിയാണ്; കാരണം, സചേതനവും അചേതനവുമായ പ്രപഞ്ചത്തിന്റെ ഒരു ഏകീകൃത ചിത്രം, പ്രപഞ്ചനിയമം വഴി കണ്ടെത്തുവാനാണ് ശാസ്ത്രം ശ്രമിക്കുന്നത്. ഇത്തരമൊരു അന്വേഷണം, ശാസ്ത്രത്തിന്റെ ഭാഗമാണെന്നത് സത്യം തന്നെ. എന്നാൽ അത് ഗുരുത്വം കുറഞ്ഞതും, നമ്മുടെ നിയന്ത്രണത്തിലുള്ളതുമായ ഐക്യമാണ്. ആ സത്യത്തിനു മുമ്പിൽ നാം കീഴടങ്ങുന്നില്ല. ശാസ്ത്രത്തിന്റെ പൊതുതത്വം, ഒരേ ഗണത്തിൽപ്പെടുന്ന നിയമങ്ങൾ ഉപയോഗിച്ച്, എല്ലാറ്റിനെയും വിശദീകരിക്കുക എന്നതാകാം. എന്നാൽ ഇവിടെ, പരമസത്യത്തെ നാം വിശദീകരിക്കുന്നതിനല്ല; അതിനു മുമ്പിൽ ആത്മസമർപ്പണം ചെയ്യുന്നതിനാണ് ശ്രമിക്കേണ്ടത്. ആ സമർപ്പണം, വ്യക്ത്യാധിഷ്ഠിതവും ബൗദ്ധികവുമായ നിലയിലല്ല; വ്യക്തിപരവും, പരിപൂർണ്ണവുമായ രീതിയിലായിരിക്കണം. ഏതോ അജ്ഞാത നിലയിൽ പറന്നുയർന്ന് നിത്യസത്യത്തോടു ചേരുക എന്നല്ല ഇതിനർത്ഥം. ഇവിടെ, പ്രപഞ്ചവസ്തുക്കളെയും,പ്രകൃതിയെയും, ചരിത്രത്തെയും കേവലം 'മായ'യായി കരുതി തള്ളിക്കളയുന്ന ഭാരതീയ-യവനചിന്താഗതിയോട് വിയോജിക്കേണ്ടിയിരിക്കുന്നു. ശ്രീശങ്കരാചാര്യരുടെ 'അദ്വൈത' ചിന്ത, ഇപ്പറഞ്ഞതിന് ഒരു ഉദാഹരണമാണ്. സമയം, കാലം എന്നിവയിൽ നിന്നന്യമായ ഒരു യോഗാത്മക ഐക്യമല്ല നാം തേടുന്നത്; മറിച്ച് പൗലോസ് അപ്പോസ്തോ

ലനുണ്ടായ, യോഹന്നാൻ ശ്ലീഹായും പറഞ്ഞുതരുന്ന അതീന്ദ്രിയാനുഭവമാണ്; അക്കാരണത്താൽ പഴയകാല ജ്ഞാനവാദികളുടെ സിദ്ധാന്തങ്ങളും, 'പ്രകൃതിയിലേക്കു മടങ്ങാം' എന്ന റൊമാന്റിക് ചിന്തയും നമുക്കു സ്വീകാര്യമല്ല.

'യോഗാത്മകത', പാശ്ചാത്യചിന്തയിൽ 'വൃത്തികെട്ട' ഒരു പദമാണ്. അവർ അതിനെ ഭാഗികമായി മാത്രം ഗ്രഹിക്കുന്നു എങ്കിലും, അത് ആകർഷണീയമായ ചിന്ത തന്നെയാണ്. എമിൽ ബ്രൂണർ ഉൾപ്പെടെയുള്ള കാൽവിനിസ്റ്റുകൾ അതിനെ നിഷേധിച്ചിരുന്നു. യേശുക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയ്ക്കു നിരക്കുന്നതല്ല അത് എന്ന് അവർ കരുതുന്നു; കാരണം മിസ്റ്റിക്കുകൾ 'മദ്ധ്യസ്ഥതയില്ലാതെ ദൈവത്തെ പ്രാപിക്കുവാൻ ശ്രമിക്കുന്നു.' യോഗാത്മകതയും വിശ്വാസസിദ്ധാന്തങ്ങളും ശുദ്ധമായ ക്രിസ്തീയതയെ വികലമാക്കുന്നു എന്ന്, യവന സ്വാധീനത്താൽ ഹാനാർക്ക് കരുതിയതും ഇതുകൊണ്ടു തന്നെ. ആകയാൽ, യോഗാത്മകത എന്ന പദം മാറ്റിവച്ചിട്ട്, ദൈവപ്രവർത്തനം വഴി, ക്രിസ്തുവിനോടുള്ള ഭാഗധേയം നേടാം. കാരണം, മറ്റെല്ലാ യാഥാർത്ഥ്യങ്ങളുടെയും നിലനില്പ് അതിന്മേലാണ്!

യൂക്കറിസ്റ്റ് (വിശുദ്ധ ബലി) എന്നതിന്റെ യഥാർത്ഥ പൊരുൾ, ക്രിസ്തുവിൽ ദൈവത്തോടും പരസ്പരവുമുള്ള ഐക്യമാണ്. അതു തന്നെയാണ് ആധികാരികമായ, ക്രിസ്തീയ യോഗാത്മകത. വി. ബലിയിൽ, ആത്മസമർപ്പണം വഴി, സൃഷ്ടി മുഴുവനുമായി നാം ഒന്നായിത്തീരുന്നു. മനുഷ്യജീവിതത്തിനു പൂർണ്ണത നൽകുന്ന യോഗാത്മകതയാണിത്. പോൾ എവുഡോക്കിമോവ് ഇങ്ങനെ പറയുന്നു:

വി. കുർബാന സ്ഥാപനത്തിൽ ക്രിസ്തു ഉപയോഗിച്ച വാക്കുകൾ ("ഇത് എന്റെ ശരീരം") ക്രിസ്തുവിന്റെ പൂർണ്ണതയായ, ജീവനുള്ള ശരീരത്തെ സ്വീകർത്താവിലേക്ക് സംക്രമിപ്പിക്കുന്നു. "വചനം മാംസമായിത്തീർന്നു" എന്നതിന്റെ അർത്ഥം, ദൈവം മനുഷ്യസ്വഭാവം പൂർണ്ണമായി സ്വീകരിക്കുകയും അതുവഴി, പ്രപഞ്ചം മുഴുവനെയും തന്നിലേക്ക് ആവാഹിക്കുകയും ചെയ്തു എന്നത്രേ. വിശ്വാസപ്രമാണത്തിൽ പരാമർശിക്കപ്പെടുന്ന, 'ജഡത്തിന്റെ ഉയിർപ്പ്', മനുഷ്യന്റെ ശരീരാത്മദേഹികളുടെ പുനഃസംഘടനയെ ഏറ്റുപറയുന്നതാണ്. 'സകല ജഡവും ദൈവത്തിന്റെ രക്ഷ കാണും' എന്നു പറഞ്ഞാൽ, പ്രകൃതി മുഴുവന്റെയും വീണ്ടെടുപ്പ് എന്നാണർത്ഥം.

'കൂദാശ' എന്നത് 'വചന'ത്തിന്റെ ചുരുക്കെഴുത്തല്ല. പ്രത്യക്ഷ വചനം എന്ന് വി. അഗസ്തീനോസ് പറഞ്ഞത് ശരിയല്ല. പൗരസ്ത്യ ക്രിസ്ത്യാനികൾ, വി. ബലിയെ പുരസ്ക്കരിച്ച് യോഗാത്മകം (Mystery) എന്നു പറയുന്നത് രണ്ട് അർത്ഥതലങ്ങളിലാണ്. ഒന്ന്, ദൈവസിംഹാസനത്തിനു ചുറ്റും നിൽക്കുന്ന സ്വർഗ്ഗീയ മാലാഖമാരുടെ സംഘങ്ങളിലേക്ക് ആനയിക്കപ്പെടുന്നു. രണ്ട്, ക്രിസ്തുവിലുള്ള മദ്ധ്യസ്ഥതാൽ മനുഷ്യൻ നേടുന്ന ദൈവത്തോടുള്ള സ്നേഹസമ്പർക്കം. ഇവ രണ്ടും തമ്മിൽ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. 'ആനയിക്കപ്പെടുക', 'തുടക്കം കുറിക്കുക' എന്നിവ കൊണ്ട്, സ്നേഹത്തിലുള്ള ഭാഗധേയമാണ് വിവക്ഷിക്കുന്നത്. അവിടെ, ദൈവവും പ്രപഞ്ചവും ആലിംഗനത്തിലായി, പരസ്പരം സംക്രമിക്കപ്പെടുന്നു. ഈ അർത്ഥത്തിൽ തന്നെയാണ്, വിവാഹത്തെ ഒരു കൂദാശയായി വ്യാഖ്യാനിക്കുന്നത്. വിവാഹത്തിൽ കൃപ ദാനം ചെയ്യപ്പെടുന്നു എന്നതു മാത്രമല്ല; അതിന്റെ അത്യുദാത്തമായ അവസ്ഥയിൽ, പരസ്പരം സമർപ്പിക്കുന്ന കൂദാശയുമാണ് എന്നതും കൂടിയാണ്. ഈ സമർപ്പണ പാരസ്പര്യം, ദൈവവും, സ്നേഹപ്രപഞ്ചവും തമ്മിൽ ഒന്നാകുന്നതിന്റെ പ്രതീകവുമാണ്.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം, സാങ്കേതികവിദ്യ അന്യവൽക്കരിക്കുന്നതിനാൽ, ദൈവവും പ്രകൃതിയും തമ്മിലുള്ള ത്യാഗനിർഭരമായ പാരസ്പര്യം മനുഷ്യനു നഷ്ടമാകുന്നു. ഈ സ്നേഹബന്ധമാണ് യഥാർത്ഥ മനുഷ്യത്വത്തിന്റെ കാതൽ. സ്വയം സമർപ്പിക്കുന്നതിനുള്ള കഴിവ് നമുക്കു നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. സാങ്കേതികവിദ്യാ സംസ്ക്കാരം കൊണ്ടുവന്നിരിക്കുന്ന അന്തരീക്ഷ മലിനീകരണം, അസംസ്കൃത വസ്തുക്കളുടെ ലഭ്യതാരാഹിത്യം മുതലായ അപകടങ്ങളേക്കാൾ ഗുരുതരമാണ് ഈ നഷ്ടം.

പ്രകൃതിയോടുള്ള നമ്മുടെ ബന്ധത്തിൽ, 'ആധിപത്യം,' 'യോഗാത്മകത' എന്നിവയുടെ താളം തെറ്റാതെയുള്ള സന്തുലനാവസ്ഥ നിലനിർത്തേണ്ടതാണ്. അനുരഞ്ജനപ്പെടേണ്ടത്, സാങ്കേതികവിദ്യ–വേദശാസ്ത്രം, ശാസ്ത്രം–വേദശാസ്ത്രം എന്നിങ്ങനെയുള്ള വ്യവച്ഛേദങ്ങളല്ല പ്രധാനം. 'അധിനിവേശം–യോഗാത്മകത' എന്നീ മനോഭാവങ്ങളാണ് ശ്രദ്ധിക്കപ്പെടേണ്ടത്. നമ്മുടെ ശരീരത്തിന്മേൽ ആധിപത്യം സ്ഥാപിക്കുന്നതു പോലെയാണ് പ്രകൃതിയുടെ മേലും ആധിപത്യം സ്ഥാപിക്കാൻ ശ്രമിക്കുന്നത്. നമ്മുടെ ശരീരം നമ്മുടെ മാത്രം ഉപയോഗത്തിനുള്ളതല്ല. വി. ബലിയിലൂടെ, വി. ബലിയെന്ന യോഗാത്മക അനുഭവത്തിലൂടെ ദൈവകരങ്ങളിലേക്കു സമർപ്പിക്കുകയാണ്. ഇതുതന്നെയാണ് കുരിശിന്റെ മർമ്മവും, ക്രിസ്തു, പ്രകൃതി, മനുഷ്യരാശി എന്നിവയോടൊപ്പം, സ്നേഹാധിക്യം മൂലമുള്ള ആത്മനിഷേധത്തിൽ, തന്നെത്തന്നെ ദൈവത്തിനു സമർപ്പിച്ചു; അങ്ങനെ മനുഷ്യസ്വഭാവത്തെയും പ്രകൃതിയെയും വീണ്ടെടുത്തു. നിത്യമായ ആ ആത്മബലിയിലും, സ്നേഹത്തിലും പങ്കുകാരാകാനാണ് നമ്മെ വിളിക്കുന്നത്. സ്ഥല–കാലാധീനമായ വാസ്തവിക ലോകത്തെ, മാനവീകരിക്കുന്നതിനുള്ള മാർഗ്ഗമാണ് സാങ്കേതികവിദ്യ. അതുവഴി, മനുഷ്യശരീരം പ്രപഞ്ചത്തെ മുഴുവൻ ആവരണം ചെയ്യാനിടയാകുന്നു. പക്ഷേ, ആ മാനവീകരണ പ്രവർത്തനങ്ങൾ, രക്ഷയുടേതാകണമെങ്കിൽ, മനുഷ്യൻ തന്നെത്തന്നെയും പ്രപഞ്ചത്തെയും, സ്നേഹപൂർവ്വം ദൈവത്തിനു സമർപ്പിക്കുന്ന നിലയിലെത്തണം. സാങ്കേതികവിദ്യയുപയോഗിച്ച് പ്രകൃതിയെ സ്വതാത്പര്യങ്ങൾക്കുവേണ്ടി, കീഴടക്കുന്നതാണ് 'മൂലപാപം.' ഈ അധർമ്മം, ദൈവത്തിനെ പുറത്താക്കി, സ്വന്തതാത്പര്യങ്ങൾക്കുവേണ്ടി, അധീശത്വം അവകാശപ്പെടുകയും ചെയ്യുന്നു.

പ്രകൃതിയുടെമേലുള്ള ആധിപത്യം, അതിന്ദ്രീയ ആരാധനയ്ക്കുള്ളിലാകുന്നില്ലെങ്കിൽ ആധിപത്യവും യോഗാത്മകതയും നമുക്കു നഷ്ടമാകും.

(തുടരും)



**വി. കോട്ടയം സെന്റ് ജോർജ് യുവജനപ്രസ്ഥാനം കോവിഡ് സഹായ പവർത്തനങ്ങളുടെ ഭാഗമായ 100 ഭക്ഷണ കിറ്റുകൾ വിതരണം ചെയ്തു.**



**നാലുന്നാക്കൽ മാർ ഗ്രീഗോറിയോസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സന്മനസുള്ള വ്യക്തികളുടെയും യുവജനപ്രസ്ഥാന അംഗങ്ങളുടെയും സഹകരണത്തോടെ സെന്റ് ആദായിസ് എൽ.പി സ്കൂളിലെയും പ്രീ പ്രൈമറി വിഭാഗത്തിലെയും അംഗനവാടിയിലെയും വിദ്യാർത്ഥികൾക്ക് ആവശ്യമായ 10 സ്മാർട്ട് ഫോണുകളും ഒരു വർഷത്തേക്ക് ആവശ്യമായ നോട്ട്ബുക്കുകളും അതോടൊപ്പം കളറിങ് ബുക്കുകളും ക്രയോണുകളും മറ്റു പഠനസാമാഗ്രികളും വിതരണം ചെയ്തു.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

ലേഖനം

# മാന്തളിരിലെ അക്കപ്പോരിന്റെ രാഷ്ട്രീയം

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലയാള സാഹിത്യത്തിൽ എഴുത്തിന്റെ പുതിയ ലോകം സൃഷ്ടിച്ച ബെന്യാമിൻ മാന്തളിരിലെ *ശുദ്ധമനുഷ്യരുടെ ലളിതമായ ജീവിതത്തിന്മേൽ ചരിത്രത്തിന്റെയും ഭാവനയുടെയും നിറം പുരട്ടിയെടുത്ത* മഹത്തായ രണ്ട് നോവലുകളാണ് അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങളും (2008) മാന്തളിരിലെ 20 കമ്മ്യൂണിസ്റ്റ് വർഷങ്ങളും (2017). ഇവ *മാന്തളിർ കഥകൾ* എന്നും അറിയപ്പെടുന്നു. ഞായറാഴ്ച രാവിലെ പള്ളിയിൽ പോകുകയും സന്ധ്യാ നമസ്കാരം മുടങ്ങാതെ നടത്തുകയും ചെയ്യുന്ന ക്രിസ്തീയ ഭവനമായ മാന്തളിർ വീട്ടിലാണ് കഥയുടെ അകത്തളം സൃഷ്ടിച്ചിരിക്കുന്നത്.

പത്തനംതിട്ട ജില്ലയിൽ പന്തളത്തിനടുത്തുള്ള ഭൂവിഭാഗമാണ്' മാന്തളിർ. മാന്തളിരിലെ പ്രസിദ്ധമായ സെന്റ് തോമസ് ദേവാലയവുമായി ബന്ധപ്പെട്ട അക്കപ്പോരിന്റെ ചരിത്രവും സാക്ഷ്യവുമാണ് *ഇരുപതു നസ്രാണി വർഷങ്ങളിൽ* അവതരിപ്പിക്കുന്നത്. സഭാവിശ്വാസികളിൽ ഒരാൾ കമ്മ്യൂണിസ്റ്റായതിനാൽ സംഭവിക്കുന്ന മാനസികവും സാമൂഹികവും രാഷ്ട്രീയവുമായ ചലനങ്ങൾ എന്തെന്ന് വിവക്ഷിക്കുന്നതാണ് *മാന്തളിരിലെ 20 കമ്മ്യൂണിസ്റ്റ് വർഷങ്ങൾ*. ഈ രണ്ട് കൃതികളിലും നിറഞ്ഞു നിൽക്കുന്ന പ്രധാന ദേശമാണ് മാന്തളിർ. പന്തളം രാജാവുമായി ബന്ധപ്പെട്ട സുദീർഘ ചരിത്രമാണ് മാന്തളിർ ദേശപ്പെരുമ.

### 1. മാന്തളിർ ദേശപ്പെരുമ

സർക്കാർ രേഖകളിൽ എവിടെയും മാന്തളിർ എന്ന പ്രദേശം രേഖപ്പെടുത്തിയിട്ടില്ല. ഞെട്ടൂർ എന്നും മാന്തുക എന്നും രണ്ട് കരകളായി അത് അടയാളപ്പെടുത്തിയിരിക്കുന്നു. എന്നാൽ മാന്തളിർ, മാന്തുക എന്ന പേരിൽ അറിയപ്പെടുന്ന ഒരു ദേശമാണിത്. സർക്കാർ രേഖകളിൽ *മാന്തുക* എന്നും മലങ്കര സഭാ ചരിത്ര രേഖകളിൽ *മാന്തളിർ* എന്നുമാണ് ഉപയോഗിച്ചിരിക്കുന്നത്. *മാന്തളിർ* ലോപിച്ച് മാന്തുകയോ *മാന്തുക* പരിഷ്ക്കരിച്ച് മാന്തളിർ ആയതോ ആവാം. *ദേശം എന്ന നിലയിൽ ചെറുതും ഇടവക എന്ന നിലയിൽ വിശാലവും കര എന്ന നിലയിൽ വിഭജിതവുമായിരിക്കുന്നതിലൂടെ സങ്കീർണ്ണമായ അതിർത്തി ഘടനയാണ് മാന്തളിർ എന്ന സംജ്ഞയ്ക്കുള്ളത്. ദേശം ചെറുതാണെങ്കിലും കേരള ഭൂമിയിലെ പതിനായിരത്തെട്ട് ജാതികളും ഒരേപോലെ വന്നു പാർക്കുന്ന ദേശമാണ് മാന്തളിർ. മാന്തളിർ - വയറപ്പുഴയ്ക്ക് വടക്ക് എം. സി. റോഡിന് പടിഞ്ഞാറ് മൂലപ്പാടത്തിന് തെക്ക് പുന്തല അമ്മച്ചി ബീമാളുമ്മയുടെ ജാറാത്തിന് കിഴക്ക് കിടക്കുന്ന ഒരു ചെറിയ മദ്ധ്യതിരുവിതാംകൂർ ഭൂവിഭാഗമാണ്.*

ദേശചരിത്രത്തിൽ മാന്തളിരും മാന്തുകയും വ്യത്യസ്ത അർത്ഥതലങ്ങൾ വെളിപ്പെടുത്തുന്നുണ്ട്. രാഷ്ട്രീയ ചരിത്രത്തിൽ മാന്തുക എന്ന് മാത്രം അടയാളപ്പെടുത്തിയിരിക്കുന്ന ഈ ദേശം ബെന്യാമിന്റെ ഈ രണ്ട് നോവലിലും *മാന്തളിർ* എന്ന സംജ്ഞ നൽകിയിരിക്കുന്നതിനാൽ മതപശ്ചാത്തലവും സഭാ ചരിത്ര വിവരണങ്ങളും മാന്തളരിലൂടെ വെളിപ്പെടുന്നു. *ഇരുപതു നസ്രാണി വർഷങ്ങളും 20 കമ്മ്യൂണിസ്റ്റ് വർഷങ്ങളും* മാന്തളിരിലെ നസ്രാണി സമൂഹത്തിന്റെ വിവിധങ്ങളായ അക്കപ്പോരുകളുടെ ഇതിഹാസമാണ്. നസ്രാണി വർഗ്ഗം 'സഭയും കേസും' 'സഭയും പാർട്ടി'യും എങ്ങനെ സമീപിപ്പിക്കുന്നു എന്നതിന്റെ രാഷ്ട്രീയം ദർശനവും ഇവയിൽ പ്രതിഫലിക്കുന്നു. ബെന്യാമിന്റെ *മാന്തളിർ കഥകൾ* ദേശത്തിന്റെ സാംസ്കാരിക ചരിത്രത്തെക്കാൾ നസ്രാണികളുടെ അക്കപ്പോരിന്റെ നേർക്കാഴ്ചകളായി തീരുന്നു.

മാന്തളിർ പ്രശസ്തിയാർജ്ജിച്ചത് അവിടുത്തെ സെന്റ് തോമസ് ദേവാലയത്തിൽ വർഷങ്ങളായി തുടർന്നു വരുന്ന സഭാ വഴക്കുകളിൽ എന്നും മുന്നിൽ നിൽക്കുന്ന ഒരിടം എന്ന നിലയിലാണ്. അതിനാൽ മാന്തളിർ പള്ളി ബെന്യാമിന്റെ മാന്തളിർ കഥകളുടെയെല്ലാം പ്രഭവകേന്ദ്രമാകുന്നു. ബെന്യാമിൻ എഴുതുന്നു: *മാന്തളിരിനെ ചുറ്റിപ്പറ്റി ജീവിതം കെട്ടിപ്പെടുത്തിരിക്കുന്ന ഒരുപിടി മനുഷ്യരാണ് മാന്തളിരിനെ സജീവമായി നിറുത്തുന്നത്. അതിന് പുറത്തു നടക്കുന്ന കാര്യങ്ങൾ അധികമൊന്നും അവരെ മഥിക്കുന്നില്ല. എന്നാൽ പള്ളിയെ സംബന്ധിച്ച് എന്നും അവർക്ക് വേണ്ടതിലധികം പ്രാധാന്യമുള്ളതാണുതാനും!* (മാന്തളിരിലെ 20 കമ്മ്യൂണിസ്റ്റ് വർഷങ്ങൾ, 2017, പേജ് 7).



മദ്ധ്യ തിരുവിതാംകൂറിലെ ക്രിസ്തീയ സഭാ വിഭാഗങ്ങൾ തമ്മിലുള്ള സഭാ വഴക്കിന്റെ പശ്ചാത്തലത്തിലുള്ള *അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങൾ* എന്ന നോവലിൽ സഭാ ചരിത്രവും ക്രൈസ്തവ സംസ്കാരവും ഉൾച്ചേർന്നിരിക്കുന്നു. ഇത് മാധ്യമം വാരികയിൽ ഖണ്ഡശ്ശ പ്രസിദ്ധീകരിച്ചതിനുശേഷമാണ് 2008-ൽ പുസ്തകമായത്. ആദ്യത്തെ രണ്ട് നോവലുകളായ *അബീശഗിൻ, പ്രവാചകന്മാരുടെ രണ്ടാം പുസ്തകം* എന്നിവ ബൈബിൾ പശ്ചാത്തലത്തിൽ എഴുതിയെങ്കിൽ ഈ നോവൽ സഭാചരിത്രത്തിൽ രചിക്കപ്പെട്ടതാണ്. പതിനഞ്ചാമത്തെ എഡിഷനാണ് 2021-ൽ വിപണിയിലുള്ളത്. ഇവ മൂന്നും ദീർഘമായ 21 വർഷത്തെ ബഹറിൻ പ്രവാസ കാലത്ത് എഴുതിയവയാണ്. ബെന്യാമിന്റെ ബാല്യവും ജീവിതവും ജന്മദേശമായ മാന്തളിരുമായി അഭേദ്യമായി ബന്ധപ്പെട്ടതിനാൽ നോവലിൽ മാന്തളിരിന്റെ സാമൂഹിക, സഭാ പരിസരങ്ങൾ അതീവ ഹൃദ്യമായി ആവിഷ്കരിച്ചിരിക്കുന്നു. മാന്തളിർ ദേശത്തിന്റെ ഭാഷയും സംസ്കാരവും ജീവിതവും ജനതയും ശൈലിയും എല്ലാം ഇതിൽ ഉൾച്ചേർന്നിരിക്കുന്നു.

ക്രിസ്തീയ സഭയിൽ പ്രത്യേകിച്ച് ഓർത്തഡോക്സ്-യാക്കോബായ തർക്കത്തിന്റെ പശ്ചാത്തലത്തിൽ മാന്തളിർ പള്ളി കേന്ദ്രീകരിച്ചുള്ള നോവലാണ് *അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങൾ*. അക്കപ്പോരിന് പൊതുവെ കലഹം, ശണ്ഠ, ഉപദ്രവം, അങ്കം, വഴക്ക്, യുദ്ധം, വാദം തീർക്കാൻ നടത്തുന്ന പോര്, ശല്യം എന്നിങ്ങനെ വിവിധങ്ങളായ അർത്ഥമാണ് നൽകിയിരിക്കുന്നത്. *അങ്കപോരിന്* പരസ്യമായ ദ്വന്ദ്വയുദ്ധം എന്നും അർത്ഥമുണ്ട്. അങ്കപ്പുകിൽ, അങ്കപ്പോര് എന്നിവയിൽ നിന്നുമാവാം ബെന്യാമിൻ *അക്കപ്പോര്* എന്ന പദം സൃഷ്ടിച്ചിരിക്കുന്നത്. പള്ളിക്കുള്ളിൽ രണ്ട് വിഭാഗങ്ങൾ പരസ്യമായി നടത്തുന്ന ദ്വന്ദ്വയുദ്ധമാണ് അക്കപ്പോരിന്റെ സത്ത. ഇതിനെ കാതോലിക്കാ - പാത്രിയർക്കീസ് ഖണ്ഡയുദ്ധം എന്നും ബെന്യാമിൻ വിളിച്ചിട്ടുണ്ട്. നാത്തൂൻപോരും സഹോദരിമാർ തമ്മിലുള്ള തർക്കവും അക്കപ്പോരിൽ ഉൾപ്പെടും. *ഉത്തര കേരളത്തിൽ ചേട്ടത്തി എന്ന് പറയുന്ന സ്ഥാനത്താണ് ദക്ഷിണ കേരളത്തിൽ അക്കൻ എന്ന് പറയുന്നത്*. എന്നാൽ അക്കപ്പോര് പള്ളിക്കുള്ളിലെ കലഹങ്ങളായി നോവലിൽ

പ്രതിഫലിക്കുന്നു. ഭവന പശ്ചാത്തലത്തിൽ സഹോദരങ്ങളും സഹോദരികളും തമ്മിലുള്ള തർക്കവും അക്കപ്പോരിൽ ഉൾപ്പെടുന്നു എന്നും *വളരെ ഉള്ളിൽ നടക്കുന്ന തകർത്തെക്കുറിച്ചുള്ള വിചാരത്തോടെയാണ് അക്കപ്പോര് എന്ന പദം ഉപയോഗിച്ചിരിക്കുന്നത്* എന്നുമാണ് ബെന്യാമിന്റെ പക്ഷം.

**2. നസ്രാണി വർഷങ്ങൾ**

മലങ്കരസഭയിൽ സഭാ സമാധനത്തിനായി കോട്ടയം പുത്തനങ്ങാടി കുരിശുപള്ളി അങ്കണത്തിൽ 56 ദിവസം നടത്തിയ ഉപവാസത്തിൽ പങ്കെടുത്ത് മാന്തുക പള്ളിമുക്കിൽ ബസ് ഇറങ്ങി വരുന്ന മാന്തളിർ കുഞ്ഞൂഞ്ഞിൽ ആരംഭിക്കുന്ന നോവൽ, *മാന്തളിർ വീടും മാന്തളിർ പള്ളിയും* കേന്ദ്രീകരിച്ചുള്ളതാണ്. സഭാ കേസിൽ മെത്രാൻ കക്ഷിക്ക് അനുകൂലമായി 1958-ലെ സുപ്രീംകോടതി വിധിയും ഡിസംബർ 16-ന് ഉണ്ടായ സഭാ സമാധാനവും മാന്തളിരിലെ മെത്രാൻ കക്ഷികൾക്ക് വിജയാഹ്ലാദം പകർന്ന വാർത്തയായിരുന്നു. മാന്തളരിൽ മെത്രാൻ - ബാവാ കക്ഷികൾ ശക്തമായതിനാൽ പള്ളിയിലെ *ഉണ്ടികപ്പെട്ടിയുടെ* സൂക്ഷിപ്പും ക്രിയവിക്രയവും സംബന്ധിച്ചുണ്ടായ തർക്കമാണ് *മാന്തളിർ കലാപത്തിന്* ഇടയാക്കിയതും പിന്നീട് കക്ഷി വഴക്ക് രൂക്ഷമായതിനെ തുടർന്ന് സർക്കാർ പള്ളി പൂട്ടി സീൽ വെയ്ക്കാൻ ഉത്തരവായതും. മാന്തളിർ വീട്ടിലെ നിലവറയ്ക്കുള്ളിൽ മാന്തളിർ കുഞ്ഞൂഞ്ഞ് സൂക്ഷിച്ചുവെച്ച *തിളക്കം മാറാത്ത സ്വർണ്ണ നാണയങ്ങൾ* കേസ് നടത്തിപ്പിനായി വിനിയോഗിക്കുന്നു - അടുത്ത ഒരു നൂറ്റാണ്ടു കാലത്തേക്ക് മാന്തളിർ അക്കപ്പോരിനുള്ള വക ആലോചിച്ച് മാന്തളിർ കുഞ്ഞൂഞ്ഞ് പുഞ്ചിരിക്കുന്നതോടെ നോവൽ സമാപിക്കുന്നു.

*അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങൾ* മലങ്കര സഭയിലെ കക്ഷി വഴക്കിന്റെ ഇരുപതു വർഷമാണ്. എന്നാൽ വിഷയ വിശകലനങ്ങളിൽ ചരിത്രത്തിന്റെ പുറകോട്ടും മുമ്പോട്ടുമുള്ള ചരിത്ര രേഖകളും വിശകലനങ്ങളും നോവൽ വിവരണങ്ങളിൽ ലഭ്യമാകുന്നുണ്ട്. അതിനാൽ അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങളെ 1954 മുതൽ 1974 വരെയുള്ള കാലമായി അടയാളപ്പെടുത്താം.

ബെന്യാമിന്റെ ആദ്യകാല ഓർമ്മയിൽ നിന്നാണ് നോവലിന്റെ പ്രാരംഭം. പല ഓർമ്മകളും ഹൃദ്യവും സുന്ദരവുമായി തീരുമെങ്കിലും ബെന്യാമിന്റെ മനസ്സിൽ തറച്ച ഓർമ്മയുടെ പ്രാരംഭം മാന്തളിർ പള്ളിക്കുള്ളിൽ നടന്ന കലഹങ്ങളും അടിപിടികളുമായി ബന്ധപ്പെട്ടവയാണ്. ബാലനായ ബെന്നി എന്ന ബെന്യാമിന് അന്ന് നാലഞ്ച് വയസ്സുമാത്രമേ പ്രായമുള്ളൂ. ബെന്യാമിൻ ജനിക്കുന്നതിന് രണ്ട് പതിറ്റാണ്ട് മുമ്പ് ഈ നോവലിന്റെ ചരിത്രം ആരംഭിക്കുന്നതാണെങ്കിലും *ഓർമ്മകൾ പുനർജനിക്കുന്നത് 1975 മുതലാണ്.*

മാന്തളിർ പള്ളിക്കുള്ളിലെ കക്ഷിവഴക്കും ദ്വന്ദ്വ യുദ്ധവും മൂലം പിതാവിന്റെ തല പൊട്ടിയതും ആശുപത്രിയിൽ പ്രവേശിപ്പിച്ചതും ഹൃദയത്തെ മുറിപ്പെടുത്തിയ വേദനകൾ ആയതിനാൽ ബാല്യകാലത്തെ തിക്താനുഭവങ്ങൾ ജീവിതത്തിലെ ഓർമ്മപ്പുസ്തകത്തിൽ മായാതെ നിലനിന്നു. മാന്തളരിലെ അക്കപ്പോരിൽ ഒരു കക്ഷിയുടെ ഭാഗമായി ബെന്യാമിന്റെ കുടുംബാംഗങ്ങൾ നിലയുറപ്പിച്ചിരുന്നതിനാൽ എല്ലായിപ്പോഴും കുടുംബ സംഭാഷണങ്ങളിലെ മുഖ്യവിഷയം മാന്തളരിലെ പള്ളി രാഷ്ട്രീയവും കലഹവും വഴക്കും ആയിരുന്നു. പള്ളി, ആരാധന, വഴക്ക്, പോലീസ്, കേസ്, വാദം, പ്രതിവാദം എന്നിങ്ങനെയുള്ള സംഭാഷണ വിഷയങ്ങൾ അനുദിനം കേട്ട് വളർന്ന ബാല്യമായിരുന്നു ബെന്യാമിന്റേത്. അതിനാൽ ബെന്യാമിന്റെ ജീവിത അനുഭവവുമായി ഹൃദയബന്ധമുള്ള നോവലായി *അക്കപ്പോരിന്റെ ഇരുപതു നസ്രാണി വർഷങ്ങൾ.*

ക്രൈസ്തവ ആരാധനയിൽ പരിപാവനമായി കരുതുന്ന കുർബാനയുടെ പശ്ചാത്തലത്തിൽ മാന്തുകയിലെ വിശ്വാസികൾ പരസ്പരം കലഹിക്കുന്നതും തമ്മിൽ തല്ലുന്നതും രക്തം ചീന്തുന്നതും കണ്ട് സങ്കടപ്പെട്ട ബെന്യാമിന്റെ ആത്മരോഷം കൂടിയാണ് അക്ഷരങ്ങളിൽ ജ്വലിക്കുന്നത്. ബാല്യകാലത്ത് ഹൃദയത്തിലേറ്റ മുറിപ്പാടുകളും വേട്ടയാടപ്പെട്ട ഓർമ്മകളുമാണ് പൊതുസമൂഹത്തിന് ഈ കൃതിയിലൂടെ ലഭ്യമാകുന്നത്.

മലങ്കര സഭയിലെ കക്ഷി വഴക്കിന്റെ ചരിത്രവും സംഭവങ്ങളും പിന്നാമ്പുറങ്ങളും എന്തെന്നുള്ള ഗവേഷണത്തിന്റെയും സത്യസന്ധമായ അന്വേഷണത്തിന്റെയും ഫലമാണ് മാന്തളിരിലെ അക്കപ്പോരിന്റെ ചരിത്ര ഇതിഹാസം. പ്രവാസകാല ജീവിതത്തിൽ ജന്മദേശത്തിന്റെ ഓർമ്മകളും നൊമ്പരങ്ങളും ഹൃദയത്തെ അസ്വസ്ഥതപ്പെടുത്തിയതിനാലാണ് മാന്തളിരിലെ നസ്രാണി ചരിത്രം അക്ഷരങ്ങളിൽ തെളിഞ്ഞു വന്നത്. അക്കപ്പോരിന്റെ സംഭവങ്ങളെല്ലാം ഭാവ



**മലങ്കരസഭാ സമാധാനത്തിനായി കോട്ടയം കുരിശുപള്ളിയിൽ പീസ് ലീഗ് നടത്തിയ ഉപവാസ സമരത്തിൽ പങ്കെടുത്ത മാന്തളിർ പള്ളി ഇടവകാംഗം എം. സി. വർഗീസ് (കുഞ്ഞൂഞ്ഞ്). കെ.എസ്.ആർ.ടി.സി. ഡ്രൈവർ ആയിരുന്നു. ഉപവാസ സമരം കഴിഞ്ഞ് തിരികെ ചെന്നപ്പോൾ ജോലി നഷ്ടമായതിനാൽ പിന്നീട് ടാക്സി ഡ്രൈവർ ആയിരുന്നു.**

നാത്മകമായി ചിത്രീകരിച്ചിരിക്കുന്നു എന്ന് നോവലിന്റെ ആമുഖത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും കഥാപാത്രങ്ങൾ ജീവിച്ചിരുന്നവരാണ്. എന്നാൽ കഥാസന്ദർഭത്തിനും അവതരണ പശ്ചാത്തലത്തിനും ഭാവസൗന്ദര്യം പകർന്നാണ് കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്.

**3. കമ്മ്യൂണിസ്റ്റ് വർഷങ്ങൾ**

മാന്തളിരിലെ അക്കപ്പോരിന്റെ തുടർച്ചയാണ് *മാന്തളിരിലെ ഇരുപത് കമ്മ്യൂണിസ്റ്റ് വർഷങ്ങൾ.* മാന്തളിർ മത്തായിയുടെ രണ്ടാമത്തെ പുത്രൻ ദാനിയുടെ മകൻ മോഹന്റെ കാഴ്ചയിലൂടെയുള്ള വിശാലമായ കാലഘട്ടത്തെ നോവലിൽ അവതരിപ്പിക്കുന്നു. മാന്തളിർ മത്തായിയുടെ മൂത്തമകൻ കുഞ്ഞുകുഞ്ഞ് 20 വർഷങ്ങൾക്കുശേഷം മന്ദാകിനി കൗർ എന്ന പഞ്ചാബി ഭാര്യയേയും അഞ്ചു മക്കളേയും കൂട്ടിയാണ് തിരികെ മാന്തളിർ വീട്ടിലേക്ക് വരുന്നത്. ചീട്ടു കളിക്കുകയും ദാസ് ക്യാപിറ്റൽ വായിക്കുകയും ചെയ്യുന്ന പുതിയ തലമുറ ഭാഷ, സംസ്കാരം, വേഷം, അറിവ് എന്നിവയിൽ മാന്തളിർ കുട്ടികളിൽ നിന്നും വ്യത്യസ്തരാകുന്നു. സത്യവിശ്വാസികളുടെ മാന്തളിർ വീട്ടിൽ കമ്മ്യൂണിസത്തിന്റെ സിദ്ധാന്തങ്ങളും പ്രയോഗങ്ങളും സ്വീകരിക്കപ്പെടുമ്പോൾ കുഞ്ഞൂഞ്ഞ് പാർട്ടി വിശ്വാസം നഷ്ടപ്പെടുത്തി ദൈവ വിശ്വാസത്തിലേക്കും പിന്നീട് കടുത്ത അന്ധവിശ്വാസത്തിലേക്കും തകർന്നു വീഴുന്നു. മാന്തളിർ കുഞ്ഞുകുഞ്ഞ് രണ്ടാമനിലൂടെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ നയങ്ങളും തീരുമാനങ്ങളും എങ്ങനെ ബാധിക്കുന്നു എന്ന് ഇതിലൂടെ ബെന്യാമിൻ വെളിപ്പെടുത്തുന്നു.

*മാന്തളിർ എന്ന വിചിത്രദേശത്തെ സാധാരണക്കാരായ കുറച്ചു മനുഷ്യർ സ്നേഹിച്ചും കലഹിച്ചും ജീവിച്ചതിന്റെ തിരുശേഷിപ്പുകളായ കഥകളാണ് മാന്തളിരിന്റെ സമ്പത്ത്* എന്നാണ് ബെന്യാമിന്റെ ഭാഷ്യം (മാന്തളിരിലെ 20 കമ്മ്യൂണിസ്റ്റ് വർഷങ്ങൾ 2017, പേജ് 7). *നസ്രാണി വർഷങ്ങളിൽ* നിന്നും *കമ്മ്യൂണിസ്റ്റ് വർഷങ്ങളിൽ* എത്തുമ്പോൾ കാലം, ദേശം, കഥാപാത്രങ്ങൾ എന്നിവയുടെ തുടർച്ച കൂടുതൽ സുവ്യക്തതയോടെ മാന്തളിരിലെ യഥാർത്ഥ ജീവിതങ്ങളിൽ ആവിഷ്ക്കരിക്കുന്നതായി ബെന്യാമിൻ സാക്ഷിക്കുന്നു.

മാന്തളിർ ദേശത്തിന്റെയും സെന്റ് തോമസ് പള്ളിയുടെയും മാന്തളിർ കുടുംബത്തിന്റെയും പശ്ചാത്തലത്തിലുള്ള വൃത്താന്തങ്ങളുടെ ഭാവാത്മക വിവരണങ്ങളാണ് *മാന്തളിർ കഥകളുടെ* അന്തർധാര. മാന്തളിർ ദേശത്തിന്റെ രാഷ്ട്രീയവും ചരിത്രവും സംസ്കാരവും *മാന്തളിർ കഥകളിൽ* ലഭ്യമാണെങ്കിലും ക്രൈസ്തവ മതത്തിലെ പ്രബലമായ രണ്ടു സഭകളുടെ ആചാരാനുഷ്ഠാനങ്ങളും ഭരണക്രമങ്ങളും ദ്വന്ദ്വ യുദ്ധങ്ങളും കലഹങ്ങളുമാണ് ബെന്യാമിൻ നാടകീയ മുഹൂർത്തങ്ങളിൽ കോർത്തിണക്കുന്നത്. മാന്തളിർ മത വൈവിധ്യങ്ങളുടെയും സംസ്കാരങ്ങളുടെയും സംഗമ ഭൂമിയാണെങ്കിലും മാന്തളിർ കഥകളിൽ സ്പന്ദിക്കുന്നത് നസ്രാണി ജീവിതത്തിലെ ജീർണ്ണിച്ച ആദ്ധ്യാത്മികതയും സഭാവഴക്കും കപട സദാചാരവും രാഷ്ട്രീയ-ധാർമ്മിക അരാചകത്വവുമാണ്. മാന്തളിർ ദേശത്തിന്റെ സാംസ്കാരിക ചരിത്രവും ജനജീവിതവും ആദിയോടന്തം

നോവലുകളിൽ പ്രതിഫലിക്കുന്നുണ്ടെങ്കിലും മെത്രാൻ-ബാവാകക്ഷികൾ തമ്മിലുള്ള സാമുദായിക ദ്വന്ദ്വ യുദ്ധമാണ് മുഖ്യ ഇതിവൃത്തം.

മാന്തളിർ ദേശപ്പെരുമയുടെ അകവും പുറവും വെളിപ്പെടുത്തുന്ന വ്യത്യസ്തരായ കഥാപാത്രങ്ങളെ ഇതിൽ സൃഷ്ടിച്ചിട്ടുണ്ട്. മാന്തളിർ എന്ന വാക്കിൽ തുടങ്ങുന്ന നിരവധി ദേശപ്പെരുമകൾ വിളിച്ചറിയിക്കുന്ന പദാവലികൾ ബെന്യാമിൻ ഉൾച്ചേർത്തിട്ടുണ്ട്. *മാന്തളിരിലെ തോമാശ്ലീഹാ, മാന്തളിർ പള്ളി, മാന്തളിർ നസ്രാണി, മാന്തളിർ പള്ളിമുക്ക്, മാന്തളിർക്കൂട്ടം, മാന്തളിർ ഭവനം, മാന്തളിർ വല്യപ്പന്മാർ, മാന്തളിർ വല്യമ്മ, മാന്തളിർ മാപ്പിളമാർ, മാന്തളിർ മൂപ്പിലന്മാർ, മാന്തളിർ അച്ചായൻ, മാന്തളിർ പെണ്ണുങ്ങൾ, മാന്തളിർപ്പിള്ളേർ, മാന്തളിരുകാരൻ, മാന്തളിർ കലാപം, മാന്തളിർ ഗുസ്തി, മാന്തളിർ കാപട്യങ്ങൾ* തുടങ്ങി എത്രയോ പദാവലികളിൽ ദേശപ്പെരുമയുടെ ഘോഷയാത്ര നിർവ്വഹിച്ചിരിക്കുന്നു.

മാന്തളിരിനെ പ്രശസ്തമാക്കിയ പ്രധാന കഥാപാത്രങ്ങളാണ് *മാന്തളിർ മത്തായിയും മാന്തളിർ കുഞ്ഞൂഞ്ഞും മാന്തളിർ കുഞ്ഞൂഞ്ഞ് രണ്ടാമനും*. ഇവർ ബെന്യാമിന്റെ 'അപ്പച്ചന്മാർ' ആയതിനാൽ അക്കപ്പോരുമായും മാന്തളിർ കുടുംബജീവിതവുമായും വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു. മാന്തളിർ മത്തായി ബെന്യാമിന്റെ സ്വന്തം അപ്പച്ചനാണ്. വലിയ പിതൃസഹോദരനാണ് മാന്തളിർ കുഞ്ഞൂഞ്ഞ്. ഇവർ സഭാ കേസിലും പള്ളി പ്രവർത്തനങ്ങളിലും സജീവരായി ഇടപെട്ടിരുന്ന ധീരരായ മനുഷ്യരാണ്. *മാന്തളിർ കുഞ്ഞൂഞ്ഞ് രണ്ടാമൻ* ബെന്യാമിന്റെ *വല്യച്ചായനാണ്*. മാന്തളിർ മത്തായിയെക്കുറിച്ച് ബെന്യാമിൻ പറയുന്നത് ശ്രദ്ധേയമാണ്:




*മാന്തളിർ മത്തായി എന്റെ അപ്പച്ചനാണ്. എന്നെ സ്കൂളിൽ ചേർക്കാൻ കൊണ്ടുപോകുന്നതും കോളേജിൽ പഠിപ്പിക്കാൻ കൊണ്ടുപോകുന്നതും അപ്പച്ചനാണ്. എന്നെ ചെറുപ്പക്കാലം മുതൽ തന്നെ ബെന്യാമിൻ എന്ന് വിളിച്ചു തുടങ്ങിയത് അപ്പച്ചനാണ്. അദ്ദേഹം ബെന്യാമിൻ എന്ന് മാത്രമെ വിളിക്കാറുള്ളായിരുന്നു. എന്റെ യഥാർത്ഥ പേരായ ബെന്നിയിൽ നിന്നും ബെന്യാമിനിലേക്ക്, എന്റെ പേര് സ്വീകരിക്കാനുള്ള പ്രചോദനം അപ്പച്ചന്റെ ബെന്യാമിൻ വിളിയിൽ നിന്നുമാണ്.*

**4. മാന്തളിർ കഥകൾ**

മാന്തളിരിൽ തുടങ്ങുന്ന ഓരോ ദേശപ്പെരുമയ്ക്കും ബെന്യാമിൻ പ്രത്യേകമായ വാച്യ-വ്യംഗാർത്ഥങ്ങൾ നൽകിയിട്ടുണ്ട്. സന്ദർഭവും സംഭാഷണവും ചേർത്തു വായിക്കുമ്പോൾ മാന്തളിരിന്റെ അർത്ഥപ്രതീതി ഉൾക്കൊള്ളുവാൻ കഴിയും. *മാന്തളിർ നസ്രാണി, മാന്തളിർ വല്യച്ഛന്മാർ, മാന്തളിർ മാപ്പിളമാർ* എന്നതിൽ ധ്വനിക്കപ്പെടുന്നതും അക്കപ്പോരിന്റെ വാദകോലാഹലങ്ങളും അങ്കപ്പോരുമാണ്. *മാന്തളിർ കലാപത്തിന്റെയും മാന്തളിർ കാപട്യത്തിന്റെയും മാന്തളിർ ഗുസ്തിയുടെയും* പിന്നാമ്പുറ കഥകൾ അക്കപ്പോരിന്റെയും ദ്വന്ദ്വയുദ്ധത്തിന്റെയും ഇതിവൃത്തമാണ്.

*മാന്തളിർ മാപ്പിളമാർ* കഥകൾ പറഞ്ഞു ഫലിപ്പിക്കുന്നതിൽ അതീവ സാമർത്ഥ്യം നേടിയവരാണ്. പക്ഷെ പറയുന്ന കഥകളിൽ നിറയുന്നത് *പള്ളികഥ, ആനകഥ, പോത്തുകഥ, പെണ്ണുകഥ* എന്നിവ ആയിരിക്കും എന്ന് ബെന്യാമിൻ എഴുതുമ്പോൾ ഉയർത്തിക്കാട്ടുന്ന ദേശപ്പെരുമയിലെ ആക്ഷേപഹാസ്യം അതീവ വിമർശനാത്മകമാണ്. സമൂഹത്തിലും രാഷ്ട്രത്തിലും ശക്തിപ്പെടുന്ന ശാസ്ത്രസാങ്കേതിക പുരോഗതിയും മെഡിക്കൽ സയൻസിന്റെ വളർച്ചയും ടെക്നോളജിയുടെ സാദ്ധ്യതയും ദേശീയ രാഷ്ട്രീയവും ഒന്നും മാന്തളിരുകാരുടെ സംഭാഷണത്തിൽ എത്തിച്ചേരാറില്ല. അവർ *പോത്ത്, എരുമ, കാള, കൈവണ്ടി, കാളവണ്ടി* എന്നിവയുടെ കച്ചവടത്തിൽ തല്പരരായിരുന്നതിനാൽ ശൈലിയിലും പെരുമാറ്റത്തിലും അതിന്റെ കാപട്യങ്ങൾ നിഴലിച്ചിരുന്നു.

*മാന്തളിർ പള്ളിയിൽ സമ്പൂർണ്ണ ഐക്യം ഉണ്ടാകണം എന്നും മേലിൽ അന്ത്യോഖ്യായും മലങ്കരയും ഇല്ല. ഇനിമേലിൽ ബാവായും മെത്രാനും ഇല്ല. നമ്മൾ ഒന്ന്. നമുക്കൊന്ന് എന്ന വചനം ആകമാന മലങ്കരയ്ക്ക് ബാധകം* എന്ന് പ്രസംഗിച്ച *മനയ്ക്കാമണ്ണിൽ മത്തായി* കത്തനാരുടെ പ്രസംഗം കേട്ടപ്പോഴുണ്ടായ പ്രതികരണം ബെന്യാമിൻ രേഖപ്പെടുത്തിയിരിക്കുന്നു:

*കത്തനാരുടെ ഈ കുത്ത് അത്രയ്ക്കങ്ങോട്ട് സഹിക്കാൻ വയ്യ. മാന്തളിർ മൂപ്പിലന്മാരുടെ കുണ്ടി ചൊറിയും. അടിവയറ്റിൽ നിന്ന് ഒരു കടച്ചിൽ പെരുത്തു കയറും. നാവിൻതുമ്പിൽ മുഴുത്ത അശ്ലീല പദങ്ങൾ വിറച്ചു തുളുമ്പും* (പേജ് 72). മാന്തളിർ മാപ്പിളമാർക്ക് പള്ളിക്ക് അകത്തായാലും പുറത്തായാലും നാവിൻതുമ്പിൽ അശ്ലീലം സുലഭമായിരുന്നു. അന്ത്യോഖ്യൻ വിശ്വാസികൾ കുർബ്ബാനയ്ക്കവസാനം പുല്ലാംപ്ലാവിലച്ചന്റെ പ്രസംഗത്തെ തടസ്സപ്പെടുത്തുന്ന എലുവേലിൽ തമ്പിയുടെ അലർച്ച ശ്രദ്ധിക്കുക: *നിർത്തടാ മരപ്പട്ടീ... കത്തനാരെ, നിന്റെ ചാവാലിക്കൊര. കാതോലിക്ക ഞങ്ങളെ എന്തോ ഒലത്തുമെന്നാ...?*

ഒരിക്കൽ കാതോലിക്കാ ഭൂരിപക്ഷത്തിന്റെ മുന്നിൽ പരാജയം തിരിച്ചറിഞ്ഞ അന്ത്യോഖ്യൻ മൂവ്മെന്റ് ബഹളം വെച്ച് പൊതുയോഗം കലക്കാൻ ശ്രമിക്കുന്നത് ബെന്യാമിൻ അവതരിപ്പിക്കുന്നു: *ഒടുവിൽ അച്ചനേയും അച്ചന്റെ പന്ത്രണ്ട് മുൻ പിൻ തലമുറയ്ക്കും തെറി വിളിച്ചുകൊണ്ട് പാത്രിയർക്കീസ് പക്ഷം പൊതുയോഗം ബഹിഷ്കരിച്ചു. അതിനാൽ പുതിയ ട്രസ്റ്റിയായി മാന്തളിർ മത്തായിയെ ഇടവക പൊതുയോഗം ഏകകണ്ഠമായി തെരഞ്ഞെടുത്തു* (2013: പേജ് 118).

അതിവിശുദ്ധമായി കരുതേണ്ട പള്ളിക്കുള്ളിൽ ആരാധനാ മദ്ധ്യത്തിലെ പോർവിളികളും പുലഭ്യങ്ങളും നടത്തുന്ന മാന്തളിർ മാപ്പിളമാർ ദൈവവിശ്വാസികൾ അല്ലാത്ത സഭാസ്നേഹികൾ മാത്രമെന്ന് അക്കപ്പോരിന്റെ ചരിത്രം വെളിപ്പെടുത്തുന്നു. മാന്തളിരുകാരുടെ ഗുസ്തിയും കലാപവും പങ്കിടുന്നത് കാപട്യമാണ്. അക്കപ്പോരിന്റെ അധികാര രാഷ്ട്രീയമാണ്. ഒരു കൂട്ടം മാന്തുക മാപ്പിളിമാരുടെ ദ്വന്ദ്വ യുദ്ധത്തിൽ ദൈവവിശ്വാസികളായ, ഭക്തരായ സത്യക്രിസ്ത്യാനികൾ മിണ്ടടക്കപ്പെടുകയാണ്. ആരാധനയ്ക്ക് മാത്രമായി എത്തുന്ന ഭൂരിപക്ഷത്തേയും അക്കപ്പോരിന്റെ രാഷ്ട്രീയം വിളമ്പി നിശബ്ദരാക്കുകയായിരുന്നു. ഇവർക്ക് മാന്തളിർ പള്ളി എന്നാൽ *വഴക്ക്, പോലീസ്, കേസ്, വക്കീൽ, കോടതി, പണപ്പിരിവ്* എന്ന രീതിശാസ്ത്രമാണുള്ളത്. *ആലോചനയും എതിരാലോചനയും കൂടിയാലോചനയും* എല്ലാ കേസിന്റെ അകവും പുറവും ലക്ഷ്യമാക്കിയുള്ളതായിരുന്നു.

പോലീസും കേസും എല്ലാം ദ്രുതഗതിയിലാക്കുവാൻ മാന്തളിർ മാപ്പിളമാർ കൂടെ കൊണ്ടുപോകുന്ന ഒരു ചിത്രം ബെന്യാമിൻ പങ്കിടുന്നുണ്ട്: *നാലു കുപ്പി ചാരായം, എരുമ ജാനകി എന്ന അറുകിടിലൻ നാട്ടുവേശ്യയുടെ ഇടപെടൽ!* ഇതാണ് അക്കപ്പോരിനെ ശക്തിപ്പെടുത്തുന്ന എരിവും പുളിയും. വൈകുന്നേരങ്ങളിൽ മാന്തുകക്കാരുടെ ദിനചര്യ ബെന്യാമിൻ പങ്കിടുന്നു: *വൈകുന്നേരത്ത് പള്ളിക്കണക്ക്, സഭാകേസ്, ചരിത്രം പറച്ചിൽ, വക്കീലന്മാരേയും കമ്മ്യൂണിസ്റ്റുകാരേയും കത്തോലിക്കരേയും ചീത്ത പറച്ചിൽ, രാത്രി പ്രാർത്ഥന, അത്താഴക്കഞ്ഞി എന്നിങ്ങനെയാണ് ദിനചര്യ*.

സഭയും കേസും വഴക്കും ചൂടോടെ നിലനിർത്തിപ്പോരുന്നത് കരിക്കുപ്പായക്കാരായ വക്കീലന്മാരാണെന്നാണ് മാന്തളിർ കുഞ്ഞൂഞ്ഞിന്റെ ആക്ഷേപം. *അവർ നായ്ക്കും സഭയ്ക്കും എതിർകക്ഷിക്കും ഒരു മുഴം കുറുകെ എറിയുന്നവരാണെന്നും വാദിവിസ്താരങ്ങളുടെ അൾത്താരയിൽ വാൾപ്പയറ്റ് നടത്തുന്നവരാണെന്നും* ബെന്യാമിൻ മാന്തളിർ കുഞ്ഞൂഞ്ഞിലൂടെ സാക്ഷിക്കുന്നുണ്ട്. കത്തോലിക്കരോടും കമ്മ്യൂണിസ്റ്റുകാരോടുമുള്ള വിദ്വേഷം മാന്തളിർ കഥകളിൽ അതിശക്തമായി നിഴലിക്കുന്നുണ്ട്.

ഇത്തരം പ്രത്യയശാസ്ത്രങ്ങൾക്ക് നേതൃത്വം നൽകുന്നത് മാന്തളിർ

കുഞ്ഞൂഞ്ഞും മാന്തളിർ മത്തായിയുമാണ്. *മാന്തളിർ കുഞ്ഞുകുഞ്ഞ് വീട്ടിയാണെങ്കിൽ മാന്തളിർ മത്തായി കരിവീട്ടിയാണ്. ദേഹമിടുക്കും തിണ്ണമിടുക്കും അതുപോലെ ആറടി നീളം, നീണ്ട മൂക്ക്, വിരിഞ്ഞ നെഞ്ച്, പൂർവ്വികരുടെ ശീലം പിന്തുടർന്ന് അഞ്ചര വെളിപ്പിനേ ഉണർന്ന് എഴുന്നേൽക്കുന്നവർ* എന്നാണ് ബെന്യാമിൻ വിശേഷിപ്പിക്കുന്നത്.

മാന്തളിർ കുഞ്ഞൂഞ്ഞിന് സഭാകേസിൽ മനോരമ ചെയ്ത ഉപകാരങ്ങൾ പലപ്പോഴും ഏറ്റുപറയുന്നുണ്ട്. *മെത്രാൻ കക്ഷിക്കാരുടെ ബുദ്ധി മനോരമയുടെ ബുദ്ധി* എന്ന സമവാക്യം പല പ്രാവശ്യം ഇതിൽ ആവർത്തിക്കുന്നുണ്ട്. ഇനി ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നെങ്കിൽ *മനോരമയിലെ മാമ്മൻ മാപ്പിള* തന്നെ ആയിരിക്കണമെന്നും സാക്ഷിക്കുന്നു. അത്രയ്ക്ക് മെത്രാൻകക്ഷി ഭക്തനും മനോരമ ഭക്തനുമായിരുന്നു മാന്തളിർ കുഞ്ഞുകുഞ്ഞ്.

**5. മാന്തളിർ സംസ്ക്കാരം**

അക്കപ്പോരിലെ രാഷ്ട്രീയക്കാരായ മാന്തളിർ മത്തായിയും മാന്തളിർ കുഞ്ഞൂഞ്ഞും പള്ളിയും ആരാധനയും വിശ്വാസവും എല്ലാം ഇഷ്ടപ്പെട്ടിരുന്നെങ്കിലും സഭയും കേസും പറയുമ്പോൾ മാന്തളിർ പള്ളിക്കായി എന്തു പറയാനും പ്രവർത്തിക്കാനും മടിക്കാറില്ല. ഇവർ ദോഷത്തിലും ശാപത്തിലും ഒന്നും വിശ്വസിക്കുന്നില്ലെങ്കിലും നേർച്ച കാഴ്ചകൾ പള്ളികൾക്ക് കൊടുക്കുന്നതുപോലെ ഉഗ്രമൂർത്തിയായ മലയാലപ്പുഴ ഭഗവതിക്ക് ഒരു കുടം നെയ്യും കക്കടയിലെ ചന്ദനകുടത്തിന് ഒരാനയേയും നേരും. ഇതേക്കുറിച്ച് മാന്തളിർ കുഞ്ഞൂഞ്ഞ് പറയുന്നു: *സർവ്വർക്കും നേർന്നു. എവിടുത്തെ മൂർത്തിയാണ് കനിഞ്ഞരുളുന്നത് എന്നറിയില്ലല്ലോ.* ഇത് മതാതീതമായ കാഴ്ചപ്പാടുകളായി വ്യാഖ്യാനിക്കാമെങ്കിലും മാന്തളിർ കുഞ്ഞൂഞ്ഞിന്റെയും മാന്തളിർ മത്തായിയുടെയും ഇത്തരം ദ്വന്ദ്വ ഭാവങ്ങൾ നിരവധിയായി നോവലിൽ ചിത്രീകരിച്ചിട്ടുണ്ട്. ദൈവത്തേയും മാമോനേയും ഒരുപോലെ സ്നേഹിക്കുന്ന ഇവർ ക്രൈസ്തവ വിരുദ്ധമായ കാഴ്ചപ്പാടിന്റെ ഇരകളാണ്. ക്രിസ്തുവിനെക്കാൾ സഭയേയും കേസിനേയും ആശ്രയിക്കുകയും അധികാരത്തിനും ആധിപത്യത്തിനുമായി അക്കപ്പോരുകൾ സൃഷ്ടിക്കുകയും ചെയ്യുന്ന ഇവർ കേസിന്റെ പേരിൽ വിഭജിച്ചു ഭരിക്കുന്ന രാഷ്ട്രീയ തന്ത്രം മാന്തുകപള്ളിയിൽ സൃഷ്ടിച്ചവരാണ്.

ക്രിസ്തീയ സ്നേഹവും നീതിയും കാരുണ്യവും അനുരഞ്ജനവും കാഴ്ചപ്പാടിലും പ്രവർത്തനങ്ങളിലും സ്പർശിക്കാത്ത ഇവർ കേസും പണപ്പിരിവും നടത്തി അക്കപ്പോരിൽ മാന്തളിരിനെ ആളിക്കത്തിച്ചു നിർത്തുകയായിരുന്നു ലക്ഷ്യം. ആൾക്കൂട്ടം, വഴക്ക്, തല്ല്, പോലീസ്, കേസ്, കോടതിവിധി ഇങ്ങനെ പോയി മാന്തുകയിലെ തകർന്ന ക്രൈസ്തവ സാക്ഷ്യം. അങ്കച്ചുവട്ടിലും അക്കപ്പോരിലും പ്രചോദിതരായി ഇവർ കുറുവടികൾ തയ്യാറാക്കുന്ന കാഴ്ച എത്ര ദയനീയമാണ്.

*വിങ്ങിപ്പൊട്ടാൻ കാത്തിരുന്ന ഒരു ആവിക്കൂട്ടം പോലെയായിരുന്ന മാന്തളിർപ്പള്ളിയിലെ* അക്കപ്പോരിന്റെ ദാരുണ ചിത്രം ഇങ്ങനെയാണ്: *പിന്നെ പള്ളിക്കുള്ളിൽ ഒരു കൂട്ടപ്പൊരിച്ചിലായിരുന്നു. അതുകണ്ട് പെണ്ണുങ്ങളും പിള്ളാരും നാല് വാതിലുകളിലൂടെയും കൂട് തുറന്നുവിട്ട പന്നികൾ കണക്കേ പുറത്തേക്ക് അലറിയോടി. ആണുങ്ങൾ കുത്തിനു പിടിത്തവും അടി പൊട്ടിക്കലും പിടിച്ചു തള്ളലും തന്തയ്ക്കു വിളികളും പള്ളിക്കുള്ളിൽ വെച്ചുതന്നെ ആഘോഷിച്ചു. അതിനിടെ വികാരിയായ പുല്ലംപ്ലാവിലച്ചനും കിട്ടി കുപ്പായ സഹിതം രണ്ട്... ചരുവിൻ കീവർച്ചൻ, അച്ചന്റെ തൂവെള്ള മീശയ്ക്ക് ചുറ്റിപ്പിടിച്ച് ഒരു പൂർണ്ണ വൃത്താകൃതിയിൽ ഒരു കറക്കം തീർത്തശേഷമാണ് കൈവാക്കിന് വന്ന ഇടതുകരണത്ത് തന്നെ എണ്ണം പറഞ്ഞ രണ്ടെണ്ണം കൊടുത്തത്. കിട്ടിയതും മേടിച്ചുകൊണ്ട് അപ്പോൾ തന്നെ അച്ചൻ സന്തോഷത്തോടെ കുശിനിപ്പുരയിലേക്കോടി. കുർബ്ബാനക്കുപ്പായം അഴിക്കുന്നതുപോലും അവിടെച്ചെന്നിട്ടാണ്* (2013, പേജ് 120–21). അന്ന് മാന്തളിർപ്പള്ളിയിൽ കർത്താവിന്റെ വരവിനെ ഓർമ്മിപ്പിക്കുന്ന കുർബ്ബാനയപ്പത്തിന്റെ പടിഞ്ഞാട്ടെടുപ്പ് നടന്നില്ല. എല്ലാവരും *മലങ്കര വീരസ്യം* പറഞ്ഞ് മടങ്ങി.

പിന്നീട് ആർ.ഡി.ഒ പള്ളി പൂട്ടി സീൽ ചെയ്തപ്പോൾ മാന്തളിർ മത്തായി വലിയ വായിൽ നിലവിളിച്ചു പറഞ്ഞു: *പോയെടീ, എല്ലാം പോയി. മാന്തളിർ പള്ളി പൂട്ടി സീൽ വെച്ചു. എല്ലാം റിസീവർ ഭരണത്തിലായി.* 1975 ആഗസ്റ്റ് 14 -ലെ വർത്തമാനമാണ് ബെന്യാമിൻ അടയാളപ്പെടുത്തിയിരിക്കുന്നത്.

മാന്തളിരിലെ അക്കപ്പോരിന്റെ രാഷ്ട്രീയത്തിൽ പാത്രിയർക്കീസ്, യാക്കോബായ ദ്വന്ദ്വ യുദ്ധങ്ങളും കമ്മ്യൂണിസത്തിന്റെ സ്വാധീനവും പ്രത്യാഘാതവും ദേശചരിത്രത്തിലൂടെ വെളിപ്പെടുത്തുന്നു. സഭാ ജീവിത ദർശനങ്ങളും കമ്മ്യൂണിസവും തമ്മിൽ ഏറ്റുമുട്ടുന്ന നിരവധി സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്.

**6. മാന്തളിർ രാഷ്ട്രീയം**

അന്ത്യോഖ്യ കേന്ദ്രീകരിച്ചുള്ള പാത്രിയർക്കീസ് വിഭാഗവും ദേവലോകം ആസ്ഥാനമായുള്ള കാതോലിക്കാ വിഭാഗവുമാണ് ഈ അക്കപ്പോരിലെ പ്രധാന കക്ഷികൾ. ഇവർ ബാവാകക്ഷിയെന്നും മെത്രാൻകക്ഷിയെന്നും അക്കപ്പോരിൽ പലയിടത്തും പരാമർശിച്ചിരിക്കുന്നു. പൊതുവേ ഇപ്പോൾ യാക്കോബായ വിഭാഗമെന്നും ഓർത്തഡോക്സ് വിഭാഗമെന്നും അറിയപ്പെടുന്നു. ആരുടെ പിന്തുടർച്ചാവകാശം സ്വീകരിച്ചിരിക്കുന്നു എന്നതിനെ ചൊല്ലിയുള്ള തർക്കമാണ് അക്കപ്പോരിന്റെ അന്തർധാര. ബാവാകക്ഷി എന്ന പാത്രിയർക്കീസ്/യാക്കോബായ വിഭാഗം പത്രോസിന്റെ പിന്തുടർച്ചയിൽ ആവേശം കൊള്ളുമ്പോൾ മെത്രാൻകക്ഷി എന്ന ഓർത്തഡോക്സ് വിഭാഗം മാർത്തോമ്മാ ശ്ലീഹായുടെ പിന്തുടർച്ച അവകാശപ്പെടുന്നു.

സഭാ തർക്കങ്ങൾ ക്രിസ്തീയമല്ലാത്തതിനാൽ വളരെ കാലങ്ങൾക്കുമുമ്പേ സഭാ തർക്കം പരിഹരിക്കപ്പെടേണ്ട ഒന്നായിരുന്നു. 1912-ൽ മലങ്കര സഭയെ കാതോലിക്കേറ്റാക്കി അതായത് സ്വതന്ത്ര സഭയായി ഉയർത്തിയതിൽ ആരംഭിച്ച തർക്കത്തിന് ഒരു നൂറ്റാണ്ടിലധികം പഴക്കമുണ്ട്. സമാധാന പരിശ്രമങ്ങൾ നിരവധി പ്രാവശ്യം നടത്തിയിട്ടുണ്ട്. 1949-ൽ പീസ് ലീഗ് ആരംഭിച്ച് കോട്ടയം പുത്തനങ്ങാടിയിൽ സമാധാനത്തിനായി പ്രാർത്ഥനാ യജ്ഞവും നടന്നു. അതിൽ പങ്കെടുത്ത നേതാവാണ് മാന്തളിർ കുഞ്ഞൂഞ്ഞ്.

2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയോടെ കേസ് തീർന്നെങ്കിലും അക്കപ്പോര് വർദ്ധിക്കുന്നു. തെരുവുയുദ്ധം അക്കപ്പോരിലേക്ക് നീങ്ങുന്നു. രാജ്യത്തിന്റെ നിയമങ്ങൾക്കും സുപ്രീംകോടതി വിധികൾക്കനുസരിച്ചും അനുരഞ്ജനം ഉണ്ടാകണമെന്നും പരസ്പരം ചർച്ചയിലൂടെ അനുരഞ്ജനം ഉണ്ടാകണമെന്നുള്ള കാഴ്ചപ്പാടാണ് ബെന്യാമിൻ അവതരിപ്പിച്ചിട്ടുള്ളത്. സഭാതർക്കത്തിന്റെ പശ്ചാത്തലത്തിൽ അനവധിപ്പേർ പ്രൊട്ടസ്റ്റന്റ് വിഭാഗത്തിലേക്ക് പോയി. ബഹുഭൂരിപക്ഷത്തിനും തർക്കം അവസാനിപ്പിക്കുവാനാണ് ആഗ്രഹം. എങ്കിലും ചെറിയ ജനപക്ഷത്തിന് തർക്കങ്ങൾ വളർത്തിക്കൊണ്ട് പോകണമെന്ന ആഗ്രഹമുണ്ട്. തർക്കത്തിൽ ഓർത്തഡോക്സ് വിഭാഗത്തിന്റെ ഭാഗമാണ് ബെന്യാമിൻ. സുപ്രീംകോടതി വിധി എല്ലാവരും അംഗീകരിക്കണം. പൊതുസമൂഹത്തിൽ കലഹങ്ങൾ അധികം സൃഷ്ടിക്കാതെ വളർന്ന സമൂഹമാണ് ക്രിസ്ത്യാനികൾ. ഇവർ കലഹങ്ങൾ ആഗ്രഹിക്കാത്തതിനാൽ സന്ധി ആലോചനകൾക്കാണ് പ്രാധാന്യം നൽകേണ്ടത്. വ്യക്തമായ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ മലങ്കര സഭയിലെ അക്കപ്പോരുകൾ പരിഹരിക്കാൻ സഭാധികാരികൾക്കും രാഷ്ട്രീയ ഭരണകർത്താക്കൾക്കും കോടതികൾക്കുമുള്ള ഉത്തരവാദിത്വം വളരെയാണ്. പള്ളികൾ നസ്രാണി ജീവിതത്തിന്റെ ഹൃദയമാണ്. പള്ളിയും ശവകോട്ടയുമാണ് ആദ്ധ്യാത്മികതയുടെ അടിസ്ഥാനമാർഗ്ഗം. ആരാധനയും വി. കുർബ്ബാനയും ആചാരാനുഷ്ഠാനവും വേദശാസ്ത്രവും ദർശനവും എല്ലാം പിന്നീട്. യേശുവിനെക്കാൾ സഭയ്ക്കും പള്ളിക്കും അമിത പ്രാധാന്യം നൽകുന്ന അക്കപ്പോരിന്റെ 20 നസ്രാണി വർഷങ്ങൾ പുതിയ കാല നസ്രാണി സംസ്കാരത്തിന്റെ അടയാളമാണ്.

അക്കപ്പോര് മലങ്കര സഭയിലെ പൊതുപ്രശ്നമാണെങ്കിലും മാന്തളിരിൽ അതിന്റെ ശക്തമായ രണ്ട് വിഭാഗങ്ങൾ നിലനിന്നിരുന്നതിനാൽ തർക്കങ്ങളും വഴക്കുകളും അടിപിടികളും ഉണ്ടായിട്ടുണ്ട്. കുടുംബങ്ങൾ തമ്മിൽ പിരിഞ്ഞിട്ടുണ്ട്. ദീർഘകാലമായി ശത്രുതയും പിണക്കവും വെച്ചുപുലർത്തിയ സഹോദരങ്ങളും നിലനിന്നിരുന്നു. കലഹം മൂർച്ചിച്ച് 41 വർഷത്തോളം മാന്തളിർ പള്ളി പൂട്ടിയിട്ടപ്പോൾ മാന്തളിരിലെ മനുഷ്യമനഃസാക്ഷിക്കാണ് പൂട്ടു വീണത്. 1975 -ൽ പൂട്ടിയ പള്ളി പൂട്ട് പിന്നീട് 2017-ലാണ് സുപ്രീംകോടതി വിധിയോടെ തുറക്കപ്പെടുന്നത്. സഭയുടെ കേന്ദ്രീകൃതമായ സഭാ കേസുകളിൽ പള്ളികൾ ഭാഗമായി തീർന്നപ്പോൾ മാന്തളരിലും അക്കപ്പോര് രൂക്ഷമായി. വിശ്വാസത്തിലും ആചാരത്തിലും ആരാധനാ ക്രമത്തിലും ഒരു സ്വഭാവം പുലർത്തുന്ന കേരളത്തിലെ രണ്ട് സഭകൾ തമ്മിലുള്ള തർക്കത്തിന്റെ നേർക്കാഴ്ചയാണ് മാന്തളിരിലെ അക്കപ്പോര്.

മാന്തളിരിന്റെ ഇരുപത് നസ്രാണി വർഷങ്ങളും 20 കമ്മ്യൂണിസ്റ്റ് വർഷങ്ങളും പങ്കിട്ട ബെന്യാമിൻ മാന്തളിർ ജനത്തിന് ഇനി പ്രവാസകാലമെന്ന് പ്രവചിക്കുന്നു. *മാന്തളിരിലെ 20 കമ്മ്യൂണിസ്റ്റ് വർഷങ്ങൾ* അവസാനിപ്പിക്കുന്നത് പൂർവ്വി

കരോട് ക്ഷമ അഭ്യർത്ഥിച്ചുകൊണ്ടാണ്: *ഇനിയെങ്കിലും നിങ്ങളിൽ ആരാണ് എഴുന്നേറ്റ് വന്ന് വല്യച്ചായാ മാന്തളിരിലെ കഥാപുരുഷാ ഇതൊരു കെട്ടുകഥ മാത്രമാണ്. അതിനെ നിങ്ങൾ അഗാധമായി വിശ്വസിക്കരുതേ, അതിന്റെ പേരിൽ അന്യരെ ദ്വേഷിക്കരുതേ, അതിന്റെ പേരിൽ നിങ്ങൾ സഹോദരങ്ങൾ പരസ്പരം ആയുധമെടുക്കരുതേ* എന്ന് പറയാൻ ധൈര്യപ്പെടുക (2017: 413).

മാന്തളിർ കഥപറച്ചിലൂടെ ചെയ്ത പാപങ്ങൾക്ക് മോചനം ലഭ്യമായെങ്കിൽ മാത്രമേ പുതിയ കഥകൾ കണ്ടെത്തുവാൻ കഴിയു എന്ന് ബെന്യാമിൻ പറയുന്നു. മാന്തളിർ കഥകൾക്കും മാന്തളിർ ജനത്തിനും *ഇനി പ്രവാസകാലമാണ്. ഇനി മാന്തളിരിലെ ഇരുപത് പ്രവാസ വർഷങ്ങൾ* (2017: 413) എന്ന് പ്രവചിച്ചാണ് നോവൽ സമാപിപ്പിക്കുന്നത്. *മാന്തളിർ കഥകൾക്കായി* 2037 വരെ ഇനിയും നാം കാത്തിരിക്കേണ്ടി വരുമോ?

### 7. ഉപസംഹാരം

സഭയും പാർട്ടിയും എങ്ങനെ ജനങ്ങളെ അടിച്ചമർത്തി എന്നതിന്റെ വിവരണങ്ങൾ *കമ്മ്യൂണിസ്റ്റ് വർഷങ്ങളിൽ* അവതരിപ്പിക്കുമ്പോൾ സഭയും പള്ളിയും ജനങ്ങളെ എങ്ങനെ അക്കപ്പോരിലേക്ക് വലിച്ചിറക്കി എന്നതിന്റെ ഉള്ളറക്കഥകൾ *നസ്രാണി വർഷങ്ങളിൽ* നിറഞ്ഞു നിൽക്കുന്നു. സഭയും കമ്മ്യൂണിസ്റ്റ് രാഷ്ട്രീയവും തമ്മിൽ നിരവധി ബന്ധങ്ങളുണ്ട്. സഭയും രാഷ്ട്രീയവും മനുഷ്യന്റെ വിമോചനമാണ് ലക്ഷ്യമിടുന്നതെങ്കിലും രണ്ടും വ്യത്യസ്ത രീതിശാസ്ത്രമായാണ് സ്വീകരിക്കുന്നത്. സഭാവിശ്വാസി ഒരു കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രത്തെ മുറുകെ പിടിക്കുന്നതിന്റെ വാദപ്രതിവാദങ്ങളും ആശങ്കകളും ആക്ഷേപങ്ങളും ബെന്യാമിൻ ഭാവാത്മകമായി അവതരിപ്പിക്കുന്നു. ദേശത്തിന്റെയും സംസ്കാരത്തിന്റെയും ചരിത്രം വായനാസുഖം പകരാത്തതിനാൽ ആക്ഷേപഹാസ്യ വിവരണങ്ങൾക്ക് പ്രാധാന്യം നൽകിയാണ് ഗഹനമായ കാര്യങ്ങൾ ലളിതവും ഹൃദ്യവുമായി ഇതിൽ അവതരിപ്പിക്കുന്നത്.

മാന്തളിരിലെ അക്കപ്പോര് മലങ്കര സഭയിലെ ഓർത്തഡോക്സ് - യാക്കോബായ പോർവിളിയുടെ നേർക്കാഴ്ചയാണ്. ഇതിന് സമാനമായ എത്രയോ സംഭവങ്ങളാണ് ഇന്നും കേരളത്തിലെ വിവിധ ഓർത്തഡോക്സ് - യാക്കോബായ പള്ളികളിൽ അരങ്ങേറുന്നത്. അവിടെയെല്ലാം ബെന്യാമിന്റെ അസാന്നിദ്ധ്യം ഉള്ളതിനാൽ ആ പള്ളികളിൽ നടക്കുന്ന ദ്വന്ദ്വയുദ്ധങ്ങളും അക്കപ്പോരുകളും പൊതുസമൂഹം അറിയുന്നില്ലെന്ന് മാത്രം. ക്രിസ്തീയ മൂല്യങ്ങൾ തിരസ്കരിക്കുന്ന അക്കപ്പോരുകൾക്ക് അന്ത്യം ഉണ്ടാകണം. സഭാ കേസിൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയും മലങ്കര സഭയിലെ 1934 ഭരണഘടനയും ഉൾക്കൊണ്ട് മുഖാമുഖ ചർച്ചകളിലൂടെ അക്കപ്പോരുകൾക്ക് അന്ത്യം കുറിക്കണമെന്നാണ് പൊതുസമൂഹത്തിന്റെ സാക്ഷ്യം എന്നാൽ അക്കപ്പോരിന് അന്ത്യം കുറിക്കാൻ കഴിയുമോ എന്നതിന് ഒരു നിശ്ചയവുമില്ല. സഭാ സമാധാനത്തിനായി ഉപവാസമനുഷ്ഠിച്ച മാന്തളിർ കുഞ്ഞൂഞ്ഞ്, മാന്തളിർ പള്ളി പൂട്ടിയശേഷം നിലവറയിലെ നിധി വിറ്റ് കേസ് നടത്താൻ തയ്യാറാകുന്ന ദ്വന്ദ്വഭാവം ഇന്നത്തെ നേതാക്കന്മാരുടെ പ്രതീകമാണ്. അടുത്ത ഒരു നൂറ്റാണ്ടു കാലത്തേക്ക് *അക്കപ്പോരിനുള്ള ആലോചനകൾ* നടത്തുന്ന *മാന്തളിർ കുഞ്ഞൂഞ്ഞിന്റെ* രാഷ്ട്രീയ കാര്യവിചാരകത്വം മലങ്കര നസ്രാണികളിൽ ഇന്നും മുദ്രിതമായിരിക്കുന്നു. അതിനാൽ മലങ്കര നസ്രാണികളിൽ അക്കപ്പോരിന് അനവധി നസ്രാണി വർഷങ്ങൾ വേണ്ടി വരുന്നു.

❑






**നാലുന്നാക്കൽ മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനം പരിസ്ഥിതി ദിനത്തോട് അനുബന്ധിച്ചു സംഘടിപ്പിക്കുന്ന "ഞാനും നടുന്നു" എന്ന ക്യാമ്പയിന്റെ ഭാഗമായി ഇടവകയിലെ എല്ലാ സൻഡേസ്കൂൾ വിദ്യാർത്ഥികളുടെയും ഭവനത്തിൽ ഫലവൃക്ഷ തൈകൾ എത്തിച്ചു നൽകി.**

## മലങ്കരസഭാ മാസിക ഓൺലൈനിൽ

**കോവിഡ് 19-ന്റെ പശ്ചാത്തലത്തിൽ തപാൽ സംവിധാനം സുഗമമല്ലാത്തതിനാൽ മലങ്കരസഭാ മാസികയുടെ ഏപ്രിൽ, മെയ് ലക്കങ്ങൾ ഓൺലൈനിലാണ് പ്രസിദ്ധീകരിച്ചത്. വായിക്കുവാൻ**
**http://www.malankarasabhaonline.com**
**എന്ന വെബ്സൈറ്റ് സന്ദർശിക്കുക.**

# സുബേദാർ മേജറായ വൈദികൻ

### ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ഇന്ത്യൻ മിലിട്ടറി സർവ്വീസിൽ സുബേദാർ മേജർ റാങ്കിൽ ചാപ്ലയിൻ പദവിയിൽ നിന്നും വിരമിക്കുന്ന ഫാദർ ജോൺ പീറ്റർ. ഇരുപത്തിനാല് വർഷത്തെ രാജ്യസേവനത്തിനു ശേഷമാണ് പത്തനംതിട്ട കോന്നി സ്വദേശിയായ വയലിൻ കരോട്ട് ഫാദർ ജോൺ പീറ്റർ സർവ്വീസിൽ നിന്നും 2021 മെയ് 31-ന് പടിയിറങ്ങുന്നത്.



പന്തളം എൻ.എസ്.എസ്. കോളജിൽ പഠിച്ച് ബിക്കോമും, കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നിന്ന് ജി.എസ്.ടി. യും (1987-1991), സെറാംപൂർ സർവ്വകലാശാലയിൽ നിന്നും ബി.ഡി. ബിരുദവും നേടി. ബാംഗ്ലൂർ ധർമ്മാരാം കോളജിൽ കൗൺസലിങ്ങിലും ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സ്പിരിച്ചാലിറ്റിയിൽ ആദ്ധ്യാത്മീകതയിലും എം.ടി.എച്ച്. പഠനം നടത്തി. സെറാംപൂർ സർവ്വകലാശാലയിൽ ഡോക്രേറ്റ് ഇൻ ക്രിസ്ത്യൻ മിനിസ്ട്രിയിൽ (DMin) ഗവേഷണ വിദ്യാർത്ഥിയാണ്.

കോന്നി സെന്റ് ജോർജ് പള്ളിയിൽ വെച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലിത്ത 1990 ൽ ശെമ്മാശുപട്ടവും 1991-ൽ വൈദികപട്ടവും നൽകി.

തണ്ണിത്തോട് സെന്റ് ആന്റണീസ് , ചന്ദനപ്പള്ളി വലിയപള്ളി എന്നിവിടങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു.

ഇന്ത്യൻ ആർമി സർവ്വീസിൽ 1997 ആഗസ്റ്റ് ആറിന് മത അദ്ധ്യാപകനായി നിയമിതനായി. തുടക്കം മുതൽ ബാംഗ്ലൂർ എ.എസ്.സി സെന്റർ ആൻഡ് കോളജിലെ ചാപ്പലിൽ ശുശ്രൂഷിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധന ക്രമപ്രകാരമാണ് ശുശ്രൂഷകൾ നിർവ്വഹിച്ചത്.

ഞായർ ആരാധനയിൽ പട്ടാളക്കാരെ കൂടാതെ പുറത്തു നിന്നും കുറേ വിശ്വാസികൾ ചാപ്പലിൽ പങ്കെടുക്കും. ഫാ. ജോൺ പീറ്റർ ഇവിടെ എത്തുന്നതിന് മുമ്പ് കത്തോലിക്കാ സഭയുടെ ആരാധനയാണ് നടന്നുവന്നത്.

ഞയറാഴ്ചത്തെ പരസ്യ ആരാധനയും എല്ലാ ദിവസത്തേയും നിശ്ചിത സമയത്തുള്ള പ്രാർത്ഥനകളും മുടങ്ങാതെ നടത്തും. പട്ടാള ക്യാമ്പിലെ അറ്റസ്റ്റേഷൻ പരേഡ്, വാർ മെമ്മോറിയൽ പ്രയർ എന്നിവയ്ക്കും മതാദ്ധ്യാപകരാണ് നേതൃത്വം നൽകുന്നത്. ഇന്ത്യൻ ആർമിയിൽ വിവിധ മതസ്ഥരായ മത അദ്ധ്യാപകരുണ്ട്. ക്രിസ്ത്യൻ മത അദ്ധ്യാപക വിഭാഗത്തിലാണ് ഫാ. ജോൺ പീറ്റർ നിയമിതനായത്.

പട്ടാള പരിശീലനത്തിൽ പങ്കു ചേരുന്നവരുടെ ആദ്ധ്യാത്മികവും മാനസികവുമായ ശിക്ഷണത്തിന് ആവശ്യമായ പ്രബോധനവും നിർദേശങ്ങളും നൽകുന്നത് മതാദ്ധ്യാപകരാണ്. പട്ടാള പരിശീലനത്തിനിടയിലുണ്ടാകുന്ന മാനസിക സമ്മർദ്ദങ്ങളും പിരിമുറുക്കങ്ങളും ലഘൂകരിക്കുവാനുള്ള കൗൺസലിങ്ങും ആത്മീയ പ്രബോധനവും സാന്ത്വനവും പകരും. ജയിലും ആശുപത്രിയും നിശ്ചിത സമയത്ത് സന്ദർശിച്ച് ആവശ്യമായ ഉദ്ബോധവും പരിശീലനവും ഇവർ നൽകുന്നു.

രാജ്യസേവനത്തിനായി 24 വർഷം പ്രവർത്തിക്കുവാൻ കഴിഞ്ഞതിൽ ആത്മാഭിമാനവും സന്തുഷ്ഠിയും ഉണ്ടെന്നു ഫാ.ജോൺ പീറ്റർ പറഞ്ഞു. പട്ടാള പരിശീലനത്തിനിടയിൽ ലഭ്യമാകുന്ന ആരാധനാനുഭവവും പ്രബോധനവും ഏവർക്കും ഹൃദ്യമായി അനുഭവപെടുന്നു. സഭാ ഭേദമില്ലാതെ ജവാന്മാർക്ക് ആരാധനയിൽ പങ്കെടുക്കുവാൻ കഴിയുമെന്നും ചാപ്പൽ പരിസരം തന്നെ ആദ്ധ്യാത്മീക അനുഭൂതി പകരുവാൻ തക്കവിധം ഹരിതാഭമാണെന്നും അദ്ദേഹം പറഞ്ഞു.

മദ്യത്തിനും ലഹരിക്കും അടിമയായ നിരവധിപ്പേരെ കൗൺസലിങ്ങ് വഴി പിൻ തിരിപ്പിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്. ക്രമീകൃതമായി ആവശ്യമായവർക്ക് ഫാമിലി കൗൺസിലിങ്ങും നൽകിയിരുന്നു.

ജാതി മത ഭേദമെന്യേ പരിശീലനത്തിന് എത്തിയ അനേക പട്ടാളക്കാർ ഫാ. ജോൺ പീറ്ററിന്റെ സേവനങ്ങൾ പ്രയോജനപ്പെടുത്തി. ജീവിത സംഘർഷങ്ങളിൽ സാന്ത്വന സ്പർശവും ആത്മീയ ഊർജ്ജ സ്ത്രോതസ്സുമായി അദ്ദേഹം പട്ടാളക്കാർക്കിടയിൽ സ്നേഹം പകർന്ന ചാപ്ളയനായി തീർന്നു. ആർക്കും ഏതു സമയത്തും സമീപിപ്പിക്കാവുന്ന ജീവിത നൈപുണ്യ പകരുന്ന സുഹൃത്തുമായി അദ്ദേഹം.

കൗൺസലിങ്ങിലും ആദ്ധ്യാത്മീകതയിലും ലഭ്യമായ ഉന്നത പരിശീലനവും ഇടപെടലും ചാപ്ലയിൻ ശുശ്രൂഷയ്ക്ക് ക്രിയാത്മക ദർശനം പകർന്നു. ഇംഗ്ലീഷ് ,ഹിന്ദി, മലയാളം, തമിഴ് ഭാഷകളിൽ പ്രാവിണ്യം നേടിയ ഫാ. ജോൺ പീറ്റർ മലങ്കര ഓർത്തഡോക്സ് സഭയിലെ കോന്നി സെന്റ് ജോർജ് മഹാ ഇടവകാംഗമാണ്.

കുമ്പഴ, പതാലിൽ സാലി പീറ്ററാണ് സഹധർമ്മിണി. മക്കൾ: അൻസു പീറ്റർ, സിറിൽ പീറ്റർ.

ഇന്ത്യൻ ആർമ്മി സർവ്വീസിൽ നിന്നും വിരമിച്ച് കോന്നിയിൽ 2021 ജൂൺ ആദ്യം എത്തുന്ന സഹപാഠി ഫാ. ജോൺ പീറ്ററിനു ഹൃദയപൂർവ്വമായ ആശംസകൾ.

❑



വചനതീർത്ഥം

# നഷ്ടത്തിലൂടെ ലാഭത്തിലേക്ക്

## (പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായർ വി. മത്തായി 10: 34-11:1)



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

ക്രിസ്തുവിന്റെ യഥാർത്ഥ ശിഷ്യർ ആരായിരിക്കും എന്ന് യേശു തന്നെ വെളിപ്പെടുത്തുകയും അതിനുണ്ടായിരിക്കേണ്ട സവിശേഷതകൾ എന്തായിരിക്കണം എന്നു വിശദീകരിക്കുകയും ചെയ്യുന്ന വി. വേദഭാഗമാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ. വി. മത്തായി 10: 34-11:1. ദൈവവേലക്കായി വിളിച്ച് വേർതിരിക്കപ്പെട്ടവർക്ക് ലഭിക്കുന്നതും ലഭിക്കേണ്ടതുമായ അവകാശങ്ങളെക്കുറിച്ച് യേശു സ്പഷ്ടമായി വ്യക്തമാക്കുന്നു. ക്രിസ്ത്യാനികളുടെ ജീവിത ആദർശവും വ്യക്തിത്വവും നിലനിർത്തുവാൻ കടമയുള്ളവർ എല്ലാവരും യേശുവിന്റെ ഈ കല്പന അനുസരിക്കുവാൻ ബാദ്ധ്യസ്ഥരാണ്.

### ക്രിസ്തുവും വാളും

മീഖാ പ്രവചനം 7:6 യേശു ഇവിടെ ഉദ്ധരിക്കുന്നു. 'മകൻ അപ്പനെ നിന്ദിക്കുന്നു. മകൾ അമ്മയോടും മരുമകൾ അമ്മാവിയമ്മയോടും എതിർത്തു നിൽക്കുന്നു. മനുഷ്യന്റെ ശത്രുക്കൾ അവന്റെ വീട്ടുകാർ തന്നെ.' സംഘർഷമുണ്ടാക്കുവാനാണ് താൻ വന്നതെന്നല്ല യേശു പറഞ്ഞതിന്റെ സാരം. താൻ സമാധാന പ്രഭുവാണ് (യെശ. 9:6, 11:6, വി. ലൂക്കോ. 2:14). സംഘർഷം സ്വാഭാവികമാണ്. സംഘർഷം തന്റെ വരവിന്റെ ഫലമല്ല; പരിണത ഫലമാണ്. തന്റെ സമാധാനത്തെ എതിർക്കുന്നവർ കുടുംബത്തിലുണ്ടാകും. ഫലത്തിൽ അതു താൻ മൂലമുളവായ വാളായി തീരുമെന്നു മാത്രം. ഈ പ്രവചനം അന്നു മുതൽ ഇന്നു വരെ നിവൃത്തിയായിക്കൊണ്ടിരിക്കുന്നു.

### ശിഷ്യത്വം

യേശുക്രിസ്തുവിന്റെ യഥാർത്ഥ ശിഷ്യനാകുവാൻ ഒരു വ്യക്തിക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ ഇവിടെ കർത്താവ് വെളിപ്പെടുത്തുന്നു. ജീവിതത്തിൽ യേശുവിന് പ്രഥമസ്ഥാനം നൽകുക. മറ്റെല്ലാം യേശുവിനു പിന്നാലെ മാത്രം ആകണമെന്ന ശക്തമായ നിർദ്ദേശമാണ് നാം വായിക്കുന്നതും ധ്യാനിക്കുന്നതും. യേശു പറയുന്നു: 'എന്നെക്കാൾ അധികമായി അപ്പനെയോ അമ്മയെയോ മകനെയോ മകളെയോ പ്രിയപ്പെടുവാൻ ഇടയാകരുത്.' (വാ. 37).

ലൗകികവും ഭൗതികവുമായതെല്ലാം ആത്മിയതയ്ക്കുശേഷം മതിയാകും എന്നതാണ് സാരം. ലൗകികതയോ ഭൗതികതയോ ജീവിതത്തിൽ ആവശ്യമില്ല എന്നതല്ല. മറിച്ച് ആത്മീയതയ്ക്ക് പ്രഥമസ്ഥാനം ജീവിതത്തിൽ നൽകുക എന്നതാണ് അർത്ഥം. ആത്മീയത എന്നു വച്ചാൽ ദൈവത്തെ കാണുക, കേൾക്കുക, അറിയുക, അനുസരിക്കുക, അനുഭവിക്കുക തുടങ്ങിയവയാണ്. ദൈവത്തെ ജീവിതത്തിൽ ഒന്നാമതായി നിലനിർത്തുക എന്നതാണ് യേശുവിന്റെ കല്പന.

ശിഷ്യത്വത്തിനു വേണ്ട ഗുണങ്ങൾ വി. വേദപുസ്തകത്തിൽ കാണുന്നത്:

1. സ്വയവർജ്ജനവും ക്രൂശുചുമക്കലും (വാ. 38, വി. മത്തായി 16:24)

2. ആത്മപരിത്യാഗം (വി. ലൂക്കോസ് 14:26)

3. എല്ലാം ഉപേക്ഷിക്കുക (വി. ലൂക്കോസ് 14:33) 'നിങ്ങളിൽ ആരെങ്കിലും തനിക്കുള്ളതു ഒക്കെയും വിട്ടുപിരിയുന്നില്ല എങ്കിൽ അവനു എന്റെ ശിഷ്യനായിരിപ്പാൻ കഴിയുകയില്ല.'

4. സ്ഥിരതയോടെ നിൽക്കുക (വിയ യോഹന്നാൻ 8:31) 'എന്റെ വചനത്തിൽ നിലനിൽക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും

5. ഫലം പുറപ്പെടുവിക്കുക (വിയ യോഹന്നാൻ 15:8) 'നിങ്ങൾ വളരെ ഫലം കായ്ക്കുന്നതിനാൽ എന്റെ പിതാവ് മഹത്വപ്പെടുന്നു. അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും.'

### ക്രൂശ് എടുത്ത് അനുഗമിക്കുക

യേശുവിനെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവർക്കുണ്ടായിരിക്കേണ്ട അടിസ്ഥാന യോഗ്യതയാണ് ക്രൂശ് എടുത്ത് അനുഗമിക്കുക എന്നത്. ക്രിസ്തുശിഷ്യർ കുരിശെടുക്കേണ്ടവരാണ്, കുരിശിനെ തന്ത്രപൂർവ്വം ഒഴിവാക്കേണ്ടതല്ല. കുരിശ് തട്ടി മാറ്റാൻ ശ്രമിക്കുംതോറും കൂടുതൽ കൂടുതലായി നമ്മെ വരിഞ്ഞു മുറുക്കുന്നതായി അനുഭവപ്പെടും. എന്നാൽ കുരിശിനെ നാം സ്നേഹിക്കുകയും സഹിച്ച് ഒരു ബലിയായി സമർപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്യുംതോറും കുരിശ് അനുഗ്രഹമായി മാറും.

കുരിശ് ക്ഷമയോടെ വഹിക്കുക എന്നത് മാത്രമാണ് രക്ഷയ്ക്കുള്ള ഏകവഴി. ഒരു വ്യക്തി കുരിശ് എടുക്കുമ്പോൾ രണ്ടുതരം സാഹചര്യങ്ങൾ ഉണ്ടാകാം. ഒന്ന്, ക്രിസ്തു ഇല്ലാത്ത കുരിശ്. രണ്ട്, കുരിശ് ഇല്ലാത്ത ക്രിസ്തു. ഇത് രണ്ടും സാധ്യമല്ല. ക്രിസ്തുവിൽ ആശ്രയിച്ചുകൊണ്ട് അവനോടുകൂടെ കുരിശ് എടുത്താൽ ജീവിതം അനായാസമാകും. ക്രിസ്തു കൂടെയില്ലാത്ത കുരിശ് എടുത്താൽ താഴെ വീണുപോകും. ലക്ഷ്യത്തിൽ എത്തുകയില്ല.

കുരിശിനെ ഒഴിവാക്കി ക്രിസ്തുവിനെ സ്നേഹിക്കുവാൻ കഴിയുകയില്ല. ക്രിസ്തു പറയുന്നു, 'തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവൻ എനിക്കു യോഗ്യനല്ല' (വാ. 38). അതിനാൽ കുരിശ് ഒഴിവാക്കി ക്രിസ്തുവിനെ മാത്രം സ്വന്തമാക്കുവാൻ ശ്രമിക്കുന്നവർ മൂഢസ്വർഗ്ഗം മെനയുകയാണ് ചെയ്യുന്നത്. കുരിശ് സ്വീകരിക്കുക വഴി നാം നമ്മുടെ പാപങ്ങൾ ദൈവത്തോട് അനുരഞ്ജിപ്പിക്കുന്നു. നാം പാപത്തിൽ നിന്ന് സ്വതന്ത്രരാക്കപ്പെടുന്നു. രക്ഷ സ്വീകരിക്കുന്നു (എഫേസ്യർ 2:14-16).

### നഷ്ടത്തിലൂടെ ലാഭത്തിലേക്ക്

വാ. 39 യേശു പറയുന്നു, 'തന്റെ ജീവനെ കണ്ടെത്തിയവൻ അതിനെ കളയും. എന്റെ നിമിത്തം തന്റെ ജീവനെ കളഞ്ഞവൻ അതിനെ കണ്ടെത്തും.' ദൈവത്തിന് പ്രഥമസ്ഥാനം കൊടുക്കുന്നവർക്ക് പലതും നഷ്ടപ്പെടുത്തേണ്ടി വരും. എന്നാൽ ആ നഷ്ടപ്പെടൽ വലിയ നേട്ടത്തിലേക്കും ലാഭത്തിലേക്കും നയിക്കും.

ഭൗമിക നിക്ഷേപനഷ്ടം ആത്മീയമായതിനെ സുരക്ഷിതമാക്കുന്നു-വി. മത്താ. 19:21 'സൽഗുണപൂർണ്ണൻ ആകുവാൻ ഇച്ഛിക്കുന്നു എങ്കിൽ നീ ചെന്നു നിനക്കുള്ളതു വിറ്റ് ദരിദ്രർക്ക് കൊടുക്ക. എന്നാൽ സ്വർഗ്ഗത്തിൽ നിക്ഷേപം ഉണ്ടാകും.

സ്വയത്യാഗം നിക്ഷേപ സമാഹരണമാണ്-വി. മത്തായി 19:29 'യേശുക്രിസ്തുവിന്റെ നാമം നിമിത്തം സകലതും വിട്ടുകളഞ്ഞവനു എല്ലാം നൂറുമടങ്ങ് ലഭിക്കും.'

നഷ്ടത്തിലൂടെ ലാഭം (ഒരു ആത്മീയ വിരോധാഭാസം) വി. മർക്കോസ് 8:35.

താഴ്ച ഉന്നതിയിലേക്ക് നയിക്കുന്നു വി. മർക്കോ. 9:35. മരണത്തിൽ നിന്നു ജീവൻ വരുന്നു വി. യോഹ. 12:24. പ. പൗലോസ് സകലവും കൊടുത്തു മഹാ പ്രതിഫലം നേടി-ഫിലി. 3:8.

### ശുശ്രൂഷകർ ബഹുമാന്യർ

യേശുക്രിസ്തുവിനുവേണ്ടി ജീവിതം സമ്പൂർണ്ണമായി സമർപ്പിച്ചിട്ടുള്ള ശുശ്രൂഷകർ അനേകരാണ്. ദൈവത്തിന്റെ വിളിയും തെരഞ്ഞെടുപ്പും അനുസരിച്ച്

ജീവിതത്തെ രൂപപ്പെടുത്തിയവരെ ബഹുമാനിക്കുവാനും കൈക്കൊള്ളുവാനും യേശു ആഹ്വാനം ചെയ്യുന്നു (വാ. 40, 41, 42). ശുശ്രൂഷകരെ ആദരിക്കുന്നത്, തന്നേത്തന്നെ ആദരിക്കുന്നതിനു തുല്യമാണെന്നാണ് യേശുക്രിസ്തു പറയുന്നത്. പ. പൗലോസ് ശ്ലീഹാ ദൈവശുശ്രൂഷകരെ എങ്ങനെ മാനിക്കണം എന്ന് വ്യക്തമാക്കുന്ന വി. വേദഭാഗങ്ങൾ:-

1 തെസ്സ. 5:12, 13 'സഹോദരന്മാരേ, നിങ്ങളുടെ ഇടയിൽ അദ്ധ്വാനിക്കയും കർത്താവിൽ നിങ്ങളെ ഭരിക്കയും പ്രബോധിപ്പിക്കയും ചെയ്യുന്നവരേ അറിഞ്ഞു അവരുടെ വേലനിമിത്തം ഏറ്റവും സ്നേഹത്തോടെ വിചാരിക്കേണം എന്നു നിങ്ങളോടു അപേക്ഷിക്കുന്നു.'

1 തീമോ. 5:17 'നന്നായി ഭരിക്കുന്ന മൂപ്പന്മാരെ, പ്രത്യേകം വചനത്തിലും ഉപദേശത്തിലും അദ്ധ്വാനിക്കുന്നവരെ തന്നെ, ഇരട്ടി മാനത്തിനു യോഗ്യരായി എണ്ണുക.'

എബ്രാ. 13:7 'നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവീൻ; അവരുടെ ജീവാവസാനം ഓർത്തു അവരുടെ വിശ്വാസം അനുകരിപ്പീൻ.'

❑



## ഗിന്നസ് റെക്കോർഡ് നേടി

**അബുദാബി പള്ളി ഇടവകാഗം കോശി മത്തായിയുടെയും, സുജാ അബ്രഹാമിന്റെയും മകൻ മാസ്റ്റർ ജോയൽ മാത്യു ഗിന്നസ് റെക്കോർഡ് നേടി (most blind-folded flips of plastic bottle in one miniute)**



**തിരുവല്ല പാലിയേക്കരപ്പള്ളി കോവിഡ് ദുരിശ്വാസ കിറ്റ് വിതരണം രണ്ടാം ഘട്ടം.**



**ഫോൺ കുടുക്കയുമായി ലിയോൺ ലിൻസൺ പരുമല സെമിനാരി സ്കൂളിലെത്തി. താൻ പഠിക്കുന്ന സ്കൂളിൽ 20 കുട്ടികൾക്ക് ഫോണില്ലെന്ന വാർത്തയറിഞ്ഞ് തന്റെ കഴിഞ്ഞ ഒരു വർഷത്തെ സമ്പാദ്യത്തോടൊപ്പം പലരോടും ഫോണില്ലാത്ത കൂട്ടുകാർക്ക് ഫോൺ വാങ്ങാനുള്ള കുടുക്കയാണെന്ന് പറഞ്ഞ് സമ്പാദിച്ച തുകയടങ്ങിയ കുടുക്ക സ്കൂൾ ഹെഡ്മാസ്റ്റർക്ക് കൈമാറി. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം കുറെ അറിവ് സമ്പാദിക്കുക എന്നുള്ളത് മാത്രമല്ല എന്നുള്ള വലിയ സന്ദേശം ഈ നാലാം ക്ലാസ്സുകാരൻ നമുക്ക് കാട്ടി തരുന്നു.**



**നിരണം ഭദ്രാസനത്തിലെ വെണ്ണികുളം, മേമല സെന്റ് ജോൺസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പച്ചക്കറിയും ഭക്ഷ്യകിറ്റുകളും സമീപ പഞ്ചായത്തിൽ ദുരിതം അനുഭവിക്കുന്ന ഭവനങ്ങളിൽ വിതരണം ചെയ്തു.**

Church Calendar



# A FOCUSED MINISTRY

## Second Sunday after Pentecost

**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

**Evening St. Luke 6:12-23, Morning St. Mark 3: 7 -19, Before Holy Qurbana, Leviticus 19: 1-8, II Samuel 5: 1-10, Daniel 6:25-28, Holy Qurbana Acts 4: 23 – 31, Ephesians 2: 11-22**

**St. Matthew 10: 5 – 16**

The passage describes Jesus' direction to the disciples before they are send out on their first Mission Journey. The instructions form the basic guidelines to all Christians especially to ministers.

**a. Don't lose the focus**

The first principle that we find is that ministry needs to be focused. "*These twelve Jesus sent out after instructing them, "Do not go in the way of the Gentiles, and do not enter any city of the Samaritans; but rather go to the lost sheep of the house of Israel."* No one can do everything there is to do, and if there is no focus to your ministry, then it will be doomed to mediocrity with nothing being done well. The focus needed for ministry is also seen in that Jesus did not send all His disciples out. Instead He chose twelve of the them, made them His apostles, gave them instructions and warnings, then He sent them out to do a specific ministry. The disciples were men searching for God's will. Jesus called them and trained them, and in fact their going out was part of their training, and now they are being increasingly used to meet the needs of the harvest around them.

This focus also reminds us that this passage is specific to the apostles at a particular time in their lives, for later on the Apostles are called by God to go to the Samaritans and to the Gentiles. In Acts 10, Peter even receives a vision from the Lord prompting him to go to Cornelius, a Gentile, and deliver the gospel to him and his household. In Acts 1:18, Jesus tells them that they were to be His *"witnesses both in Jerusalem, Judea, Samaria and even to the remotest part of the earth."*

The instructions are specific to the Apostles when Jesus first sent them out. The ministry God had for them changed over time. That will be true for us too. The specific instructions here do not apply to us, but the principle behind the instructions of a focused ministry does apply to us. We need to pray, think and plan, and then act. Have you prayed about what God wants you to do? Have you thought about it and planned? Are you doing it? Are you haphazard or focused in what you do?

**b. A clear message**

We need to give a clear message. *"And as you go, preach, saying, 'The kingdom of heaven is at hand.'"* One of the things that have made Christianity weak is the fact that the message is not presented clearly. The gospel message is not difficult. [God is holy and He made man. Man turned away from God and sinned and is now not only deserving of God's holy judgment, but is incapable of escaping the bondage of sin on his own. God is loving and determined to redeem man by paying the penalty of sin Himself through the death of Jesus Christ on the cross of Calvary. God offers salvation from sin and its effects to those who believe His message and place their faith/trust in Jesus Christ alone]. However, the gospel message has become muddled and confused. Some groups placed stained glass windows of tradition and liturgy in front of Christ and obscure Him. Others concentrate on doing good works to earn their way and remain lost because they trust themselves, not Jesus. Still others focus on philosophy and speak of the various traits of Jesus that model that philosophy, but they fail to recognize their own sin and need of a saviour. We need to be careful that in the midst of doing whatever it is that God calls us to do we make sure to keep the message clear. Do not let it get lost in the secondary issues we may be dealing with at the time. The apostles were to *"go and preach, saying, 'The kingdom of heaven was at hand.'"* Likewise, we are to keep the message of God clear.

**c. A trusting heart**

A characteristic of a life of ministry is a heart that trusts God. They were told in Matthew 10:9, *"Do not acquire gold, or silver, or copper for your money belts, or a bag for your journey, or even two tunics, or sandals, or a staff; for the worker is worthy of his support."* This was part of their training to see that God would meet their needs. They were not to take any money along – Gold, silver or copper. They were not to take extra clothes, shoes or even a staff – i.e. no suitcases. They were not even to take a bag or sack in which they would have food for the journey. The reason, *"the worker is worthy of his support."* They would earn their living as they ministered.

The specifics of what you take with you are determined by the circumstances, the goals you have set, and wisdom. If you are going to a country in famine, take food or not only will you be hungry, but more importantly, you will be a burden on the people you are going to who you are going to minister. The principle here is that you need to trust the Lord and not worry and fret and try to make provision for every possible circumstance that may come up. Do you have what is needed to accomplish your goal? But if you are planning without trusting in the Lord, then you are doing it in the flesh. You will be anxious and you will not please God. Do you have a trusting heart?

**Conclusion**

Let us pray to the Heavenly Father to strengthen us to focus on the duties He has entrusted us. May we fulfil His ministry with clarity of vision and purity of heart.

❑



കെ.സി.സി. പരിസ്ഥിതി ദിനാചരണം മാരാമൺ സമഷ്ടി ഓർത്തഡോക്സ് സെന്ററിൽ കുറിയാകോസ് മാർ ക്ലീമീസ് നിർവഹിക്കുന്നു.





ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിന്റെ നേതൃത്വത്തിൽ പാമ്പാടി ദയറായിലും സമീപ പ്രദേശങ്ങളിലും നാടൻ മാവിൻ തൈ നട്ടു.



## ജൈവവൈവിധ്യം പൈതൃകസ്വത്ത്: കുര്യാക്കോസ് മാർ ക്ലീമിസ്

പത്തനംതിട്ട: മാനവ രാശിയുടെ നിലനിൽപിൻറെ പ്രധാന ഉറവിടമായ ജൈവ വൈവിധ്യം സംരക്ഷിക്കപ്പെടേണ്ടത് നിലനിൽപ്പിന് അത്യന്താപേക്ഷിതമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ പരിസ്ഥിതി കമ്മീഷൻ അധ്യക്ഷൻ കുര്യാക്കോസ് മാർ ക്ലീമിസ് പ്രസ്താവിച്ചു. പൈതൃക സ്വത്തായ ജൈവ വൈവിധ്യം ശോഷണം കൂടാതെ നിലനിർത്തേണ്ടതും വരുംതലമുറകൾക്ക് കൈമാറേണ്ടതും നമ്മുടെ കർത്തവ്യം ആണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. പരിസ്ഥിതി കമ്മീഷൻറെ ആഭിമുഖ്യത്തിൽ നടന്ന വർചൽ ജൈവ വൈവിധ്യ ദിനാഘോഷം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

പ്രമുഖ പരിസ്ഥിതി പ്രവർത്തകനും ചിപ്കോ പ്രസ്ഥാനത്തിന്റെ ആചാര്യനുമായ സുന്ദർലാൽ ബഹുഗുണയുടെ വിയോഗം തീരാനഷ്ടമാണെങ്കിലും അദ്ദേഹത്തിൻറ ജീവിതം പരിസ്ഥിതി സ്നേഹികൾക്ക് നിത്യ പ്രചോദനമാണെന്ന് കമ്മീഷൻ ഉപാധ്യക്ഷൻ ഡോ. ജോസഫ് മാർ ദീവന്നാസിയോസ് അധ്യക്ഷ പ്രസംഗത്തിൽ പറഞ്ഞു. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ, ജനറൽ സെക്രട്ടറി ഫാ. കോശി ജോൺ കലയപുരം എന്നിവർ പ്രസംഗിച്ചു.



കേര വൃക്ഷത്തെ നട്ട് മലങ്കര സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ.എം. ഒ. ജോൺ പരിസ്ഥിതി ദിനം ഉദ്ഘാടനം ചെയ്യുന്നു.

## പ്രാർത്ഥന

മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.



## സംസ്ഥാന സർക്കാരിന്റെ 2019–ലെ മാധ്യമ അവാർഡ് റിബിൻ രാജുവിന്

സംസ്ഥാന സർക്കാരിന്റെ 2019–ലെ മാധ്യമ അവാർഡ് (ടിവി അഭിമുഖം വിഭാഗം) മാതൃഭൂമി ന്യൂസ് സീനിയർ സബ് എഡിറ്റർ റിബിൻ രാജുവിന്. മല്ലശേരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



## ക്ഷീര കർഷകർക്ക് സഹായവുമായി യുവജനപ്രസ്ഥാനം

വളഞ്ഞവട്ടം: അന്താരാഷ്ട്ര ക്ഷീര ദിനത്തിൽ ക്ഷീരകർഷകർക്ക് സഹായവും യുവ കർഷകർക്ക് ആദരവുമായി ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം. കോവിഡ് പശ്ചാത്തലത്തിൽ പ്രതിസന്ധിയിലായിരിക്കുന്ന ക്ഷീര കർഷകർ പ്രത്യേക പരിഗണന അർഹിക്കുന്നു എന്ന് ഡോ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉദ്ഘാടന പ്രസംഗത്തിൽ പ്രസ്താവിച്ചു. നിരണം ഭദ്രാസന സമിതിയുടെ ആഭിമുഖ്യത്തിൽ നടപ്പാക്കുന്ന ഹരിത സ്പർശം കാർഷിക സഹായ പദ്ധതിയുടെ ഭാഗമായി നിരണം ഡിസ്ട്രിക്ടിൽ ഉൾപ്പെടുന്ന നൂറോളം ക്ഷീരകർഷകർ ഗുണഭോക്താക്കളായി.

മുഖ്യ സന്ദേശം നൽകിയ മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ യുവ ക്ഷീര കർഷകരെ ആദരിച്ചു. വൈസ് പ്രസിഡൻറ് ഫാ വർഗീസ് തോമസ് എം അധ്യക്ഷത വഹിച്ചു. ഫാ ചെറിയാൻ ജോർജ്, കേന്ദ്ര റീജണൽ സെക്രട്ടറി മത്തായി ടി വർഗീസ്, ഭദ്രാസന സെക്രട്ടറി ജിജോ ഐസക്, ട്രഷറർ തോമസ് ചാക്കോ, ഓർഗനൈസർ സക്കറിയ തോമസ്, ജോബിൻ മാത്യു, ഷാജി മാത്യു എന്നിവർ പ്രസംഗിച്ചു



## നിലയ്ക്കൽ ഭദ്രാസനതല സഹായ വിതരണം

മല്ലപ്പള്ളി: കോവിഡ് 19 ലോക്ഡൗണിൽ സാമ്പത്തിക പ്രയാസമനുഭവിക്കുന്ന വർക്ക് നിലയ്ക്കൽ ഭദ്രാസന തലത്തിൽ ഇടവക മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ ഭദ്രാസനത്തിലെ ഇടവകകളിൽ നൽകുവാൻ ക്രമീകരിക്കുന്ന ഭക്ഷ്യധാന്യ കിറ്റ് ക്രമീകരണത്തിന് കാട്ടൂർ യുവജനപ്രസ്ഥാനം നേതൃത്വം നൽകി. ഇടവകയിലെ യുവജന പ്രസ്ഥാനത്തിൻറെ നേതൃത്വത്തിൽ കിറ്റുകളുടെ പാക്കിംഗ് അരമനയിൽ നടത്തപ്പെട്ടു. ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നൽകുവാനുള്ള കിറ്റ് പാക്കിംഗ് പൂർത്തിയായി.



**മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം യൂത്ത് ബ്രിഗേഡിന്റെ ഭാഗമായി നടത്തിവരുന്ന വിവിധ പദ്ധതികളുടെ ഉദ്ഘാടനം ഭദ്രാസന മെത്രാപ്പോലീത്ത അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.**



**ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ചു വള്ളിക്കാട്ട് ദയറയായിൽ ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്ത വൃക്ഷതൈ നട്ടു.**

# വിവിധതരം പദ്ധതികളുമായി മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം

മാവേലിക്കര: ലോക്ക്ഡൗൺ പ്രതിസന്ധിയിൽ ബുദ്ധിമുട്ട് എല്ലാ മേഖലയിലും ഉള്ള ആളുകളെ സ്പർശിക്കുന്ന തരത്തിലുള്ള വിവിധതരം പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കുകയാണ് മാവേലിക്കര ഭദ്രാസന യുവജനപ്രസ്ഥാനം. ഭദ്രാസനത്തിന്റെ വിവിധ പള്ളികളിൽ കേന്ദ്രീകരിച്ച് രൂപീകരിക്കുകയും രോഗികൾക്ക് ആവശ്യ വസ്തുക്കൾ, മരുന്നുകൾ എത്തിക്കുകയും ചെയ്തു വരുന്നു. കോവിഡ് ബാധിതരായി മാനസിക ബുദ്ധിമുട്ടുകൾ നേരിടുന്നവർ കൗൺസിലിംഗ് നടത്തി വരുന്നു .ഡോക്ടറുടെ സേവനം ആവശ്യം വരുന്ന രോഗികൾക്ക് ആശ്വാസം നൽകുന്ന ടെലിമെഡിസിൻ സംവിധാനം, കോവിഡ് ബാധിതരോ, ക്വോറന്റയിൻ ബാധിതരായ കുട്ടികൾക്ക് പോഷകാഹാരം കിറ്റ് വിതരണം പഠനത്തിന് സമർത്ഥരും സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിദ്യാർത്ഥികൾക്ക് പഠനോപകരണ വിതരണം, കോവിഡ് പ്രതിരോധ ആവശ്യമായ സാധനങ്ങൾ സ്വീകരിച്ച ആവശ്യക്കാർക്ക് എത്തിക്കുന്ന കോവിഡ്-19 Equipment challenge, ആളുകളെ കലാസൃഷ്ടികളെ പരിപോഷിപ്പിക്കുന്ന തരത്തിലുള്ള വേണ്ടിയുള്ള 'സൃഷ്ടി' എന്നിവ നടത്തിവരുന്നു പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് പൊതു സ്ഥലങ്ങൾ വൃത്തിയാക്കുന്ന തുടങ്ങിയ പരിപാടികൾ നടത്തി വരുന്നു. യൂത്ത് ബ്രിഗേഡിന്റെ ഭാഗമായി നടത്തിവരുന്ന വിവിധ പദ്ധതികളുടെ ഉദ്ഘാടനം ഭദ്രാസന മെത്രാപ്പോലീത്ത അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു ഭദ്രാസന സെക്രട്ടറി റവ.ഫാ ജോൺസ് ഈപ്പൻ, യുവജനപ്രസ്ഥാന വൈസ് പ്രസിഡൻറ് റവ. ഫാ ഷിജി കോശി ,ഭദ്രാസന ജനറൽ സെക്രട്ടറി ജോജി ജോൺ ,ട്രഷറർ മനു തമ്പാൻ ,ജോയിൻ സെക്രട്ടറി എബിൻ വള്ളികുന്നം, കൺവീനർമാരായ അനുമോൻ, ബിബിൻ ബാബു,സോനു തമ്പാൻ ലിബിൻ വർഗീസ്, ജോമോൻ എന്നിവർ സംസാരിച്ചു.

# ലോക പുകയില വിരുദ്ധ ദിനത്തോടനുബന്ധിച്ച് ഗോത്ര വർഗ്ഗ സന്ദർശനവും ബോധവൽക്കരണവും



രാജസ്ഥാൻ: ലോക പുകയില വിരുദ്ധ ദിനത്തോടനുബന്ധിച്ച് പരി. പുലിക്കോട്ടിൽ ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ നാമധേയത്തിൽ അഭി ഡോ.ഗീവർഗീസ് മാർ യൂലിയോസ് തിരുമനസ്സിനാൽ മലങ്കരയിൽ ആദ്യമായി സ്ഥാപിക്കപ്പെട്ട 'ജ്യോതിസ് ആശ്രമം' മാനേജരായ വന്ദ്യ .ഫീലിപോസ് റമ്പാനും ഫാ. തോമസ് മാത്യു അച്ചനും മറ്റു ആശ്രമാംഗങ്ങളും ഗോത്ര സന്ദർശനം നടത്തി.

'ജ്യോതിസ് ആശ്രമ'ത്തിന് സമീപത്തുള്ള കുയി വില്ലേജിലുള്ള ഗ്രാസിയ ഗോത്ര വർഗ്ഗ കോളനിയിലാണ് റമ്പാന്റെ നേതൃത്വത്തിൽ വേറിട്ട ഒരു പ്രവർത്തനം നടത്തിയത്. പുകവലിയുടേയും മദ്യാപാനത്തിന്റെയും മറ്റും ദോഷവശങ്ങളെക്കുറിച്ച് ബോധവൽക്കരണം നടത്തുകയും മാസ്കുകൾ ബിസ ്കറ്റുകൾ ,വസ്ത്രം തുടങ്ങിയ സാധനങ്ങൾ വിതരണം ചെയ്യുകയും ഒരു പാട് സമയം അവരോടൊപ്പം ചിലവിട്ട റമ്പാനും സംഘവും ഒരു പുതിയ അനുഭവം അവർക്ക് സമ്മാനിച്ചു. വീണ്ടും വരാമെന്ന ഉറപ്പ് നൽകി നിറഞ്ഞ മനസ്സോടെ റമ്പാനും സംഘവും മടങ്ങി. നിരവധി പ്രതിസന്ധികളെ അതിജീവിച്ച്

കേരളത്തിന് പുറത്ത് പ്രത്യേകിച്ച് വടക്കേ ഇൻഡ്യയിലെ ആദിവാസി മേഖലകളിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭക്കു വേണ്ടി ജീവകാരുണ്യ പ്രവർത്തനങ്ങളും മറ്റും നടത്തുന്ന ഇത്തരം സന്യാസിമാർ ക്രൈസ്തവ സമൂഹത്തിന് ഉദാത്ത മാതൃകകളാണ്.

ഗ്രാസിയ ഗോത്രവർഗ്ഗക്കാർ ഭാരതത്തിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ തങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിച്ച ഒരു സമൂഹമാണ്. ഉയർന്ന ജീവിത നിലവാരം കൊണ്ട് ശ്രദ്ധ നേടിയ ഇവർ രജപുത് സമൂഹത്തിൽ ഉൾപ്പെടുന്നവരും ജനസംഖ്യാ തലത്തിൽ രാജസ്ഥാനിലെ ഗോത്ര വാസികളിൽ മൂന്നാം സ്ഥാനത്തുള്ളവരുമാണ്. പൊതുവേ ശന്ത്ര സ്വഭാവക്കാരായ ഇവർ സ്നേഹ സമ്പന്നരും സമൂഹത്തിൽ നന്മ ആഗ്രഹിക്കുന്നവരുമാണ്. മലഞ്ചരിവിലുള്ള ചെറിയ കുടിലുകളിലാണ് ഇവർ താമസിച്ചു വരുന്നത്. മണ്ണും മുളയും ഉപയോഗിച്ചാണ് കുടിലുകൾ നിർമ്മിക്കുന്നത്. മുഗവളർത്തലും കൃഷിയുമാണ് ഉപജീവന മാർഗ്ഗങ്ങൾ, പാരമ്പര്യമായി പുരുഷാധിപത്യ സമൂഹമാണ്. പുരുഷൻമാർ വീടിന് പുറത്തുള്ള ജോലികളിൽ ഏർപ്പെടുമ്പോൾ സ്ത്രീകൾ ഗൃഹഭരണം നടത്തുന്നു. അന്തർജാതി വിവാഹം അനുവദനീയമായ ഈ സമൂഹത്തിന് സവിശേഷമായ വിവാഹ ആചാരങ്ങൾ ഉണ്ട്. തങ്ങൾ ക്കിഷ്ടപ്പെട്ട വധുവുമായി വരൻ ഒളിച്ചോട്ടം നടത്തിയാൽ പോലും അവരുടെ വിവാഹം നടത്തിക്കൊടുക്കുന്നതിനുള്ള പ്രതിബന്ധത ഈ സമൂഹം കാണിച്ചുവരുന്നു.